പുസ്തകം ൪ ലക്കം ൩

൧൮൯൫-ന്നു ൧൦൭൦ മീനം ൩൦-ന

# മലങ്കര
# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരങ്ങൾ.

 നോട്ടീസു.

ഞങ്ങളുടെ വായനകാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പുംമുദ്രയുംവച്ചു ശിപായി പുതുകാട്ടു ഉതുപ്പു കോരുള, കല്ലുശ്ശേരി തേവരുഴത്തിൽ ഇയ്യുണ്ണി തോമ്മാ തുമ്പമൺ കയ്യാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓൎപ്പിക്കുന്നു. എല്ലാവരുടെയും വീട്ടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാൎഗ്ഗമൊ തപാൽ മാൎഗ്ഗമൊ സ്റ്റാമ്പായൊ മണിആഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കീ ംരംപ്പൻ.



൧൦൬൦ മീനത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| ബ. ചെമ്പിൽ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| മുളന്തുരുത്തിൽ വടക്കേടത്തുവക്കി | ടി | ൧ | ൦ | ൦ |
| ടി മൊട്ടോട്ടിൽ മാത്തു | ടി | ൦ | ൨൧ | ൦ |
| ടി ബ. പാലക്കാട്ടച്ചൻ | ടി | ൧ | ൧൪ | ൦ |
| ടി ബ. കുഴിക്കാട്ടിൽ അച്ചൻ | ടി | ൧ | ൧൪ | ൦ |
| ടി തിലാക്കുളത്തിൽ ചാക്കൊ | ടി | ൦ | ൨൧ | ൦ |
| ആമ്പല്ലൂർ വന്മെലിൽ കുഞ്ഞയിപ്പു | ടി | ൦ | ൧൪ | ൦ |
| ബ. മാമ്മലശേരി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| ബ. ഓണക്കൂറു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| കറിഞ്ഞി തെക്കേക്കര ഇട്ടൻ | ടി | ൧ | ൦ | ൦ |
| ടി പാലാ വടക്കെവീട്ടിൽ ഇത്താപ്പിരി | ടി | ൧ | ൦ | ൦ |
| ടി കുന്നക്കാട്ടു ചെറിയ | ടി | ൦ | ൧൪ | ൦ |
| ടി പാപ്പാലിൽ ഇത്താപ്പിരി | ടി | ൧ | ൦ | ൦ |
| ബ. മുളക്കുളത്തു പള്ളിയോഗം | | ൧ | ൧൩ | ൮ |
| ബ. മുറന്തുക്കിൽ അച്ചൻ | ടി | ൧ | ൧൪ | ൦ |
| ബ. വടയാപ്പറമ്പു പള്ളിയോഗത്തിൽനിന്നും | | ൦ | ൧൪ | ൦ |
| ബ. രാമംഗലം പള്ളിയോഗത്തിൽനിന്നും | | ൦ | ൧൦ | ൦ |
| ബ. നെച്ചൂർ പള്ളിയോഗത്തിൽനിന്നും | | ൦ | ൧൭ | ൦ |
| കറിഞ്ഞി അകമ്പള്ളിൽ പൈലി | ടി | ൦ | ൨൧ | ൦ |
| ടി കളപ്പുരക്കൽ ഇട്ടൻപിള്ള | ടി | ൦ | ൨൮ | ൦ |
| എറണാകുളം പി. തൊമ്മൻവക്കീൽ | ടി | ൧ | ൧൪ | ൦ |
| ടി ബി. ഫെൻ സുപ്രണ്ട | ടി | ൦ | ൨൧ | ൦ |
| കണ്ടനാട്ടു മട്ടുമ്മെൽ അവിരാ വക്കി | ടി | ൧ | ൧൩ | ൮ |
| ടി കരോട്ടുവീട്ടിൽ കൊച്ചയിപ്പുകോര | ടി | ൧ | ൦ | ൦ |
| ടി തുകലൻ കുഞ്ഞവിരാ | ടി | ൧ | ൧൩ | ൮ |
| ടി തുകലൻ കുഞ്ഞിപൌലൊസ | ടി | ൧ | ൧൪ | ൦ |
| മുളന്തുരുത്തി ചാത്തുരുത്തിൽ കുഞ്ഞുവക്കി | ടി | ൧ | ൧൩ | ൮ |

മലങ്കര

# ഇടവകപത്രിക

പുസ്തകം ൪ ൧൦൮൦ മീനം ലക്കം ൩

## കേസറിയായുടെ മാർ ബസെലിയൊസ (തുടൎച്ച)

ചക്രവൎത്തി ഇതുകൊണ്ടു തൃപ്തിപ്പെടാതെ രണ്ടാമതായി ത്രെന്ത്യൂസ എന്നൊരുദ്യോഗസ്ഥനെ മുഖസ്തുതിപ്രയോഗിപ്പാൻ നിയോഗിച്ചയച്ചു. ഇതും ഫലിക്കാഞ്ഞപ്പോൾ ദെമൊസ്തിനസ എന്നൊരുപ്രസിദ്ധ വിദ്വാനെ നിശ്ചയിച്ചയച്ചു. ഇയാൾ സൎവ്വാസ്ത്രങ്ങളും പരീക്ഷിച്ചു. "ജൂലിയാൻ ചക്രവൎത്തിയുടെ കാലത്തു അവൻ നേരിട്ടു ഉപദ്രവിച്ചിട്ടും ഭേദപ്പെടാത്ത ഞാം എന്റെ മനസ്സു കേവലം കുശിനിക്കാരനായ നിന്റെ മുമ്പാകെ ഇളക്കുമെന്നൊ നീവിചാരിക്കുന്നതു" എന്നാണു ഇയാളോടു പരിശുദ്ധൻ പറഞ്ഞ മറുപടി.

വാലൻസ ചക്രവൎത്തിക്കു ഇതിനാൽ പരിശുദ്ധനെക്കുറിച്ചു കോപവും ഭക്തിയും ഉണ്ടായി. തന്നത്താൻ ഒന്നു പരീക്ഷിക്കണമെന്നുവച്ചു ചക്രവൎത്തിതന്നെ ൩൭൨-ൽ ദനഹാപെരുന്നാൾദിവസം കേസറിയാപള്ളിയിൽ ദൈവാരാധന സമയം യദൃശ്ചയാ വന്നുപ്രവെശിച്ചു. മാർ ബസെലിയൂസ മദ്ബഹായിൽ ശിശ്രൂഷിച്ചിരുന്നു. ദേവാലയത്തിലെ ആരാധനയും ദൈവദൂതന്മാരെപൊലെ പരിശുദ്ധനും തന്റെ പട്ടക്കാരും നില്ക്കുന്നതും ജനങ്ങളുടെ ഭക്തിയും കണ്ടപ്പോൾ ചക്രവൎത്തി അന്തിച്ചുപൊയി. ഉപദ്രവിപ്പാൻ ഉള്ള പ്രവെശനം വഴിപാടു കൊടുപ്പാനാക്കി. പരിശുദ്ധൻ നിഷെധിച്ചെക്കുമൊ എന്നുള്ള സംശയത്തോടുകൂടി വഴിപാടുംകൊണ്ടു ചക്രവൎത്തി മദ്ബഹായുടെ വാതിക്കൽ വന്നപ്പോൾ കെട്ടുകെട്ടെ വിറച്ചുവീഴുവാൻ ഭാവിക്കയും ഒരുപട്ടക്കാരൻ താങ്ങിനിൎത്തുകയും ചെയ്തു. പരിശുദ്ധൻ വഴിപാടുവാങ്ങി, ആരാധന കഴിഞ്ഞപ്പോൾ ചക്രവൎത്തിയുമായിസംസാരിച്ചു. സംസാരവിഷയം വിശ്വാസമായിരുന്നു. ചക്രവൎത്തി മാർ ബസെലിയൊസിന്റെ വചനങ്ങളെ താഴ്മയൊടെ കൈക്കൊണ്ടു കുസ്തന്തിനോപുരിയിലെക്കു മടങ്ങിപ്പൊകയുംചെയ്തു. എന്നാൽ വാലൻസരാജാവു സ്വശക്തിയും ത്രാണിയും ഉള്ളവനല്ലായിരുന്നു. സ്വദെശത്തു എത്തിയപ്പോൾ തന്റെ ഇഷ്ടന്മാരായ അറിയൊസു മെത്രാന്മാർകൂടി നിൎബ്ബന്ധമായി ഉപദെശിച്ചതിനാൽ മാർ ബസെലിയൊസിനെ നാടു കടത്തണമെന്നു കല്പന

അയച്ചു. പരിശുദ്ധൻ കല്പനയെ ക്ഷമയൊടെ സഹിച്ചു തന്നെ ബന്ധിപ്പാൻ വന്ന പടയാളികൾക്ക തന്നത്താൻ ഏല്പിച്ചുകൊടുത്തു. ഏറെ താമസിയാതെ ചക്രവൎത്തിയുടെ ഏകപുത്രൻ ദീനത്തിൽ അകപ്പെട്ടു. ഇതു പരിശുദ്ധനെ നാട്ടുകടത്തുവാൻ തീൎച്ചപ്പെടുത്തിയതിനുള്ള ഒരു ദൈവശിക്ഷയെന്നു ചക്രവൎത്തിനിക്കു തോന്നി. അവളുടെ അപെക്ഷപ്രകാരം മാർ ബസെലിയൊസിനെ കൊട്ടാരത്തിൽവരുത്തി കുട്ടിക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നു പറഞ്ഞു ദീനം സുഖപ്പെട്ടാൽ സത്യവിശ്വാസത്തിൽപെട്ട ഒരു മെത്രാനെകൊണ്ടു കുട്ടിയെ ജ്ഞാനസ്നാനംചെയ്യിക്കാമെന്നുള്ള കരാറുമ്മെൽ കുട്ടിക്കുവെണ്ടി പ്രാൎത്ഥിച്ചു. ദീനം സുഖപ്പെട്ടപ്പൊൾ അറിയൊസു വിശ്വാസിയെകൊണ്ടു മാമ്മൂദീസാ മുക്കിക്കയും ആ കുട്ടി താമസിയാതെ മരിച്ചുപൊകയുംചെയ്തു. എങ്കിലും മാർ ബസെലിയൊസിനു സ്വാതന്ത്ര്യംകിട്ടി. അറിയൊസുകാരുടെ പ്രെരണകൊണ്ടു നമ്മുടെ പരിശുദ്ധനെ നാട്ടുകടത്തുവാൻ ചക്രവൎത്തി വീണ്ടും നിശ്ചയിച്ചു. കല്പന എഴുതി തുല്യം ചാൎത്തുവാൻ മൂന്നുപ്രാവശ്യം ഭാവിച്ചിട്ടും കൈവിറച്ചു എഴുത്തു വീഴാതെവന്നതിനാൽ ൦രം ആലൊചന ഉപെക്ഷിച്ചു. ഇവിടംമുതൽ രാജഉപദ്രവം പ്രത്യക്ഷത്തിൽശമിച്ചു. അനന്തരം കേസറിയായിൽ ഒരുവലിയ പള്ളിയും ഒരു പ്രധാന ആതുരശാലയും ഇടവകകൾതോറും ആതുരശാലകളും പണിയിച്ചു കുഷ്ഠരൊഗികളെ ചേൎത്തു രക്ഷിച്ചുവന്നു. വിശ്വാസകാൎയ്യങ്ങളിൽ അല്ലാതെ ഒരുത്തനെയും താൻ ശത്രുവായി വിചാരിക്കയില്ലായിരുന്നു, നന്ദികെട്ടവരൊടുക്കൂടെയും സഹതപിക്കുമായിരുന്നു.

സുറിയാനിഭാഷയുടെ വലിയമല്പാനായ മാർ അപ്രെം ഒരിക്കൽ മാർ ബസെലിയൊസബാവായെ കാണ്മാൻപൊകയുണ്ടായി. പരിശുദ്ധനെക്കുറിച്ചുള്ള പ്രസിദ്ധി ഇദ്ദെഹം കേട്ടിരുന്നു എങ്കിലും കണ്ടിട്ടില്ലായിരുന്നു. ഒരുരാത്രി സ്വൎഗ്ഗത്തിൽനിന്നു ഭൂമിയിലൊളം എത്തുന്ന ഒരു അഗ്നിതൂണും അതിന്മെൽ കേസറിയായുടെ ബസെലിയൊസ എന്ന എഴുത്തും സ്വപ്നത്തിൽകണ്ടു. അപ്പൊൾ ഇദ്ദെഹത്തെ കാണ്മാൻ വല്ലതെ ആഗ്രഹം ജനിച്ചു യാത്രചെയ്തു കേസറിയായിൽവന്നതു ഒരുപെരുനാളിൽ ആയിരുന്നു. മാർ ബസെലിയൊസിന്റെ കുൎബ്ബാനകണ്ടു. പ്രസംഗത്തിനാരംഭിച്ചപ്പൊൾ മാർ ബസെലിയൊസിന്റെ തോളിൽ ഒരു വെള്ളപ്രാവ ഇരുന്നു ചെവിയിലെക്കു മന്ത്രിച്ചുകൊടുക്കുന്നതായി ദിവ്യചക്ഷുസിനാൽ മാർ അപ്രെം കണ്ടു. മാർ അപ്രെം പിന്നയും പറയുന്നതു എന്തന്നാൽ:—"ഇവനിൽ തിരഞ്ഞെടുക്കപ്പെട്ട ഒരു പാത്രം ഞാൻ കണ്ടു തന്റെ ആട്ടുംകൂട്ടത്തിൻമുമ്പാകെ രത്നങ്ങളെക്കാൾ വിലയെറിയ വചനങ്ങളാൽ അലങ്കരിക്കപ്പെട്ടവനായി ഇവനെ ഞാൻ കണ്ടു. അവിടത്തെ സംഘവും ദിവ്യകൃപയുടെ മഹത്വംകൊണ്ടു ഭൂഷിപ്പെട്ടവർ എന്നു ഇനിക്കുതോന്നി" ആകപ്പാടെ തന്റെ കാഴ്ചയിൽ മാർ ബസെലിയൊസിനെക്കുറിച്ചുള്ള മതിപ്പു വൎദ്ധിച്ചപ്പൊൾ തന്റെ സന്തൊഷാധിക്യം സുറിയാനിഭാഷയിൽ അട്ടഹാസിച്ചു. ഇതു കേട്ട ജനങ്ങൾ ഇവൻ മെത്രാനൊടു ഭിക്ഷയാചിക്കാൻവന്ന ഒരു യാ

ചകനു എന്നു വിചാരിച്ചു. മാർ അപ്രെം എന്നു മാർ ബസെലിയൊസ ആത്മാവിനാൽ അറിഞ്ഞു പേർവിളിച്ചു. ഞാൻ വളരെപ്രശംസയായി കേട്ടിരിക്കുന്ന സുറിയാനിക്കാരൻ അപ്രെം നീയല്ലയൊ എന്നു ചോദിച്ചു. ഉപ്പ പിതാവെ സ്വൎഗ്ഗത്തിലെക്കുള്ള വഴിയിൽനിന്നു തെറ്റിപ്പോയ അപ്രെം ഞാനാകുന്നു എന്നു നമ്മുടെ സുറിയാനിപിതാവു മറുപടിപറഞ്ഞു. അതുമുതൽ ഇവർ ഇരുവരും വലിയ സ്നേഹിതന്മാരായിതീൎന്നു. മാർ അപ്രെമിനെ കശീശായാക്കുവാൻ പരിശുദ്ധൻ വളരെ ശ്രമിച്ചു. ഈ ഉന്നതസ്ഥാനത്തിനു ഞാൻ യോഗ്യനല്ലന്നു പറഞ്ഞു നിർബന്ധത്താൽ ശെമ്മാശുപട്ടം മാത്രം കൈക്കൊണ്ടു. പാപം ഇല്ലന്നുപറയുന്ന ഇപ്പോഴത്തെ പ്രസംഗികളുമായി മാർ അപ്രെമിനെ കൂട്ടിനോക്കിയാൽ തെറ്റിപ്പോയവനെന്നു തന്നെകുറിച്ചു താഴ്മപറയുന്ന ഈ പരിശുദ്ധൻ രക്ഷിക്കപ്പെടാത്ത ആൾആണെന്നു പറയുമായിരിക്കും. എങ്കിലും സകലക്രിസ്തീയസഭകളാലും പരിശുദ്ധനെന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന മാർ അപ്രെമിനെ ഇപ്പൊഴത്തെ "രക്ഷിക്കപ്പെടുന്നവർ" കണ്ടുപഠിക്കട്ടെ.

കിഴക്കെസഭകളെ ഭിന്നിപ്പിച്ചിരുന്ന അറിയൊസ ഇടത്തൂടിനപുറമെ വേറൊരു വലിയ ഇടത്തൂട്ടം ഈയിടക്കു മുളച്ചു. കുസ്തന്തിനൊപുരിയിലെ മേല്പട്ടക്കാരനായിരുന്ന മക്കെദൊനിയൊസ പരിശുദ്ധാത്മാവിന്റെ ദിവ്യത്വത്തെ നിഷെധിച്ചു പഠിപ്പിച്ചു. ഇങ്ങനെ സഭയിൽ വളരെ ഭിന്നതകൾ ഉണ്ടായി. കിഴക്കെ മഹാരാജ്യത്തിന്റെ ചക്രവൎത്തി അറിയൊസ എടത്തൂട്ടു രാജശാസനയാൽ പരത്തിയിരുന്നു. അതിനാൽ സഭയിൽ സമാധാനം ഉണ്ടാകുന്നതിനുള്ള മാൎഗ്ഗം മാർ ബസെലിയൊസിനെ വളരെ വിചാരപ്പെടുത്തി. കിഴക്കരും പടിഞ്ഞാറുകാരും ഉൾപ്പെട്ട ഒരു പൊതുസുന്നഹദൊസുകൂട്ടുന്നതു ആവശ്യമെന്നു കണ്ടു അതിലെക്കു ഉത്സാഹിപ്പിക്കുവാൻ ആലക്സന്ത്രിയായിലെ മഹാനായ അത്താനാസ്യൊസ പത്രിയക്കീസിനും റൊമ്മായുടെ ദാമാസൂസ പാത്രിയക്കീസിനും എഴുത്തുകുത്തു നടത്തി- റൊമ്മാ അദ്ധ്യക്ഷന്മാർ കുറച്ചു മുമ്പു സൎവ്വസഭകളുടെയും പ്രധാനത്വം നടിക്കയും അന്ത്യോക്കിയായിൽ കുറച്ചുമുമ്പു കൂടിയ ഒരു ഉപസൂന്നഹദൊസു ഈ അപഹരണത്തെ നിഷെധിക്കയും ചെയ്തിരുന്നു. പൊതുസൂന്നഹദൊസിനു ആലൊചിച്ചപ്പൊഴും റൊമ്മാപാത്രിയക്കീസ തന്റെ അധികാരപ്രാബല്യതയുടെ വിസ്തീൎണ്ണതയെ സ്ഥാപിക്കുവാൻ ആവശ്യപ്പെട്ടതുകൊണ്ടു മാർ ബസെലിയൊസിനു അനിഷ്ടമായി കിഴക്കും പടിഞ്ഞാറും സഹൊദരന്മാർ എന്നല്ലാതെ പടിഞ്ഞാറെ പാത്രിയക്കീസു മേലധികാരിയാണന്നു മാർ ബസെലിയൊസ സമ്മതിക്കയില്ലന്നു പറഞ്ഞു. അതുകൊണ്ടു ബസെലിയൊസ ആഗ്രഹിച്ച സൂന്നഹദൊസുകൂട്ടുവാൻ തൽക്ഷണം കഴിയാതെ ൩൭൯ മകരം ൧ നു- മാർ ബസെലിയൊസ കാലം ചെയ്തു- ഇദ്ദേഹം നാലാറുമാസംകൂടെ ജീവിച്ചിരുന്നെങ്കിൽ കുസ്തന്തിനൊപ്പൊലിസിലെ മഹാസൂന്നഹദൊസിൽ ചെന്നു അഗ്രാസനം വഹിപ്പാൻ നമ്മുടെ പരിശുദ്ധനു സംഗതി വന്നെനെ. പിന്നീടെങ്കിലും ഈ സൂന്നാ

ദൊസക്രൂടിയതു ഇദ്ദെഹത്തിന്റെ പരിശ്രമഫലമായിരുന്നു. പരിശുദ്ധന്റെ അവസാനവാക്കു "നിന്റെ കയ്യിലെക്കു എന്റെ ആത്മാവിനെ ഞാൻഏല്പിക്കുന്നു" എന്നായിരുന്നു. കബറടക്കത്തിനു ക്രിസ്ത്യാനികൾ മാത്രമല്ല യൂദന്മാരും പുറജാതികളും കൂടിവരികയും പരിശുദ്ധനെ ചുംബനം ചെയ്യാനുള്ള ആഗ്രഹംകൊണ്ടു ജനങ്ങൾ തമ്മിൽ തിക്കി ചിലർ മരിച്ചുപൊകയും ചെയ്തു. അന്ത്യശുശ്രൂഷയും സംസ്കാരവും കഴിച്ചതു തന്റെ സഹൊദരനും നൂസായുടെ എപ്പിസ്കൊപ്പായുമായിരുന്ന മാർ ഗ്രീഗൊറിയൊസായിരുന്നു.

മാർ ബസെലിയൊസ ഒരുവലിയ ഗ്രന്ഥഎഴുത്തുകാരൻ ആയിരുന്നു. കുർബ്ബാനക്രമം പള്ളിക്രമം പ്രാർത്ഥനകൾ സഹറാകൾ ലെഖനങ്ങൾ എന്നീ ഇനങ്ങളിൽ ഇദ്ദെഹത്തിന്റെ കൃതികൾ വളരെയുണ്ടു. തന്റെ പുസ്തകങ്ങളെക്കുറിച്ചു ആകാലത്തു ജീവിച്ചിരുന്ന നസിയാൻസൊയുടെ മാർ ഗ്രീഗൊറിയൊസു പറയുന്നതാവിതു:—"അവന്റെ പ്രസംഗങ്ങളെ കയ്യിൽ എടുത്തുവായിക്കുമ്പൊൾ ഞാൻ ദൈവത്തൊടുള്ള സംസർഗ്ഗത്തിൽ അടുക്കുന്നു. പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള അവന്റെ പുസ്തകം വായിക്കുമ്പൊൾ ഞാൻ ദൈവത്തെ കാണുന്നു. അവന്റെ വ്യാഖ്യാനങ്ങളെ വായിക്കുമ്പൊൾ ഞാൻ പുറമെയുള്ള അക്ഷരത്തുമ്മെൽ നില്ക്കാതെ ആത്മാവിൽ അഗാധത്തിലെക്കു നുഴഞ്ഞു പ്രവെശിക്കയും ഒരാഴം വെറൊരാഴത്തെ വിളിക്കുന്നതു കെൾക്കയും വെളിച്ചത്തിലെക്കു വെളിച്ചം ഒഴുകുന്നതിനെ കാണുകയും ഇങ്ങനെ ശുദ്ധ വെദപുസ്തകത്തിന്റെ ഉന്നതമെറിയ അർത്ഥത്തെ പിടിക്കയും ചെയ്യുന്നു-"

പരിശുദ്ധന്റെ മരണം മുതൽ ൧൦ വർഷത്തിനുള്ളിൽ അറിയൊസ എടത്തൂട്ടുകാരായ മെത്രാന്മാർ എല്ലാം മരിച്ചു ആ ഇടത്തൂട്ടു മിക്കവാറും മാഞ്ഞുപൊയി. ഇദ്ദെഹത്തിന്റെ കൃതികൾ വായിക്കുമ്പൊഴും പരിശുദ്ധന്മാരൊടും മരിച്ചവർക്കുവെണ്ടിയുമുള്ള പ്രാർത്ഥനകൾമുതലായവ ആകാലത്തും ആദെഹവും ഭക്തയായി ആചരിച്ചുവന്നു എന്നുകാണാം പരിശുദ്ധാത്മാവു പ്രാവുപൊലെ തൊളിൽ ഇരുന്നു ചെവിയിൽ മന്ത്രിച്ചുകൊടുത്തു പ്രസംഗിപ്പിച്ച ൦രം പിതാവും ൦രംവക നവീകരണമൂഢതകളെ ആചരിച്ചുപൊന്നതുകൊണ്ടു സ്വർഗ്ഗത്തിൽ അട്ടകൊകാ ഇല്ലങ്കിൽ എന്തുസുഖം എന്നു കൊക്ക അരയന്നത്തൊടു ചൊദിച്ചതുപൊലെ ഈ പരിശുദ്ധ പിതാവിനെയും നമ്മുടെ നാട്ടിലെ നവീകരണക്കാർ പുഛമാക്കുമായിരിക്കാം.

പ്രിയ ക്രിസ്ത്യാനി വായനക്കാരെ, ൦രം പരിശുദ്ധ സഭാപിതാവിന്റെ ക്ഷമ, ദൈവഭക്തി, സമാധാനെച്ഛ, ധർമ്മം, പരൊപകാരം, സഹനശീലം, ധൈര്യം, കർത്താവിനെക്കുറിച്ചുള്ള വൈരാഗ്യം, മുതലായ വിലയെറിയ സ്വഭാവങ്ങളെ നിങ്ങളും കണ്ടുപഠിപ്പീൻ- ശുദ്ധമുള്ള പിതാവും മഹാനുമായ മാർ ബസെലിയൊസ ബാവായുടെ പ്രാർത്ഥന നമ്മെ സഹായിക്കട്ടെ.

## കുളമ്പു പ്രസംഗികൾ.

ഇവരുടെ പ്രസംഗങ്ങളെ കഴിഞ്ഞപത്രികയൊടുകൂടി പ്രസിദ്ധം ചെയ്യിരുന്ന അവശേഷത്തിൽ ഞങ്ങൾ വ്യക്തമായി പരിശൊധിക്കയും അവരുടെ അബദ്ധങ്ങളെ പ്രത്യക്ഷമായ വേദസാക്ഷികളാൽ വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ടല്ലൊ. എന്നാൽ ഇവരെ വരുവാനുള്ള ആ കള്ളദീർഘദർശിയുടെ മുൻഗാമികളെന്നു ഞങ്ങൾ പറഞ്ഞതു കുറച്ചു അധികമായിപ്പോയി എന്നു ചിലൎക്കു അഭിപ്രായമുണ്ടെന്നു കേൾക്കുന്നു. ഞങ്ങളുടെ അഭിപ്രായത്തിൽ ഒട്ടും അധികമല്ല. ഇവർ അനുതാപത്തെയും പാപം ഉപെക്ഷിക്കുന്നതിനെയും കുറിച്ചു വളരെ തീഷ്ണതയായി പറയുന്നതു ആ കള്ളദീർഘദർശിയുടെ ലക്ഷണമല്ലല്ലൊ എന്നാണ സംശയക്കാരുടെ വിചാരം. ഇങ്ങനെ വിചാരിക്കുന്നതു പിശാചിന്റെ പരിക്ഷാസമ്പ്രദായത്തെക്കുറിച്ചു വിവരമില്ലാഞ്ഞിട്ടാകുന്നു. നീ പാപം ചെയ്ക, നീ അനുതപിക്കരുത, നീ പാപത്തെ ഉപെക്ഷിക്കരുതു എന്നിങ്ങനെ ഒരുത്തൻ ഉപദെശിച്ചാൽ അവനെ കേൾപ്പാൻ ആരും ഉണ്ടാകയില്ല. അവൻ പിശാചിന്റെ ദൂതനാണെന്നു പ്രഥമദൃഷ്ടിയിൽ ബോധപ്പെട്ടുപൊകുന്നതുകൊണ്ടു ദുഷ്ടമനുഷ്യർപൊലും അവനെ വിശ്വസിക്കയില്ലാ. അതിനാൽ പിശാചു മനുഷ്യരെ പരിക്ഷിക്കുന്നതു അവന്റെ പ്രധാന ഉദ്ദെശ്യമാകുന്ന പാപംചെയ്യണമെന്നു നേരെപറഞ്ഞുംകൊണ്ടല്ല. അവൻ കൌശലത്താൽ ആണ പരിക്ഷിക്കുന്നതു, കൎത്താവിനെ പരിക്ഷിപ്പാൻ വെദവാക്യത്തെ ആണല്ലൊ അവൻ ഉപയൊഗപ്പെടുത്തിയതു (മത്താ ൪- ൬) അതുപൊലെ ഈ കാലാവസ്ഥക്കും മനുഷ്യരുടെ മനൊസാക്ഷിക്കും അനുതാപത്തിന്റെയും പാപം ഉപെക്ഷിക്കുന്നതിന്റെയും ഗൌരവം പറയുമ്പൊൾ ഇവൻ സത്യഉപദെഷ്ടാവ എന്നു തോന്നിക്കയും മനുഷ്യരെ ആകൎഷിക്കയും ചെയ്വാൻ എളുപ്പമുള്ളതിനാൽ ആദ്യമായി ഈഭാഗങ്ങളെ പ്രയൊഗിക്കുന്നു. എന്നാലും പിശാചിന്റെ പരമഉദ്ദെശ്യം മനുഷ്യർ പാപത്തെഉപെക്ഷിക്കാതെയും ചെയ്തുപൊയ പാപങ്ങളെക്കുറിച്ചു അനുതപിക്കാതെയും നിത്യശിക്ഷയ പാത്രിഭവിക്കെണമെന്നാകയാൽ ഭംഗിയായവാചകങ്ങളെപറഞ്ഞ ആകൎഷിച്ചശെഷം "നിങ്ങൾ ഇപ്പൊൾ പൂൎണ്ണമായി രക്ഷിക്കപ്പെട്ടിരിക്കുന്നു, ഇനി ഒരിക്കലും നിങ്ങൾക്കു പാപംചെയ്വാൻ ഇടവരികയില്ല, മനസ്സറിയാതെ പാപത്തിൽ വീണുപോയാലും നിങ്ങൾ ദൈവത്തിന്റെ കുഞ്ഞുങ്ങളാകകൊണ്ടു താൻ നൊക്കികൊള്ളും നിങ്ങൾക്കു ചുമതലയില്ല. നിങ്ങളുടെ രക്ഷ ഒരിക്കലും നഷ്ടപ്പെട്ടുപൊകയില്ല" എന്നിങ്ങനെ പറഞ്ഞു സമ്മതിപ്പിച്ചു സാത്താന്റെ പരമ ഉദ്ദെശമാകുന്നനിത്യശിക്ഷയ്ക്കുമനുഷ്യരെആകൎഷിക്കയാണ. അനുതാപത്തിന്റെവാതിൽ അടച്ചുകളകയാകുന്നു. ഇതാണ പിശാചിന്റെ കൌശലം- ഇങ്ങനെയാണ അവൻ മനുഷ്യരെ വശീകരിക്കുന്നതു- അതിനാൽ ഈപുതിയ പ്രസംഗികളുടെ ഉപദെശം ആകൽക്കർസായുടെ പ്രസിദ്ധമായ കൌശലങ്ങളിൽ ഒന്നാകുന്നതിനാൽ ഇവരെ വരുവാനുള്ള ആ കള്ളദീർഘദർശിയുടെ മുൻഗാമികൾ എന്നു വിധിക്കുന്നതിൽ ഒട്ടും സംശയി

പ്പാനില്ല.

രക്ഷ ദൈവത്തിന്റെ ദാനമാകുന്നു സംശയമില്ല. എന്നാലും അതു വെറുതെ വാങ്ങികാമെന്നു വിചാരിക്കുന്നതു തെററാകുന്നു. മനുഷ്യൻ നീതികരിക്കപ്പെടുന്നതു "സൌജന്യമായകൃപമൂലം പ്രവൃത്തികളൊടുകൂടിയ വിശ്വാസത്താൽ ആകുന്നു." എന്തന്നാൽ "നമ്മുടെപിതാവായ അബ്രഹാം അവന്റെ പുത്രനായ ഇസഹാക്കിനെ ബലിപീഠത്തുമ്മെൽ കരെററിയതിനാൽ പ്രവൃത്തികളാൽ അല്ലയൊ അവൻ നീതികരിക്കപ്പെട്ടതു. അവന്റെ വിശ്വാസം അവന്റെ പ്രവൃത്തികൾക്കു സഹായിച്ചു എന്നും പ്രവൃത്തികളാൽ അവന്റെ വിശ്വാസം പൂൎണ്ണമായി എന്നും നീകാണുന്നു" (യാക്കൊ ൨- ൨൧, ൨൨) "വിശ്വാസത്താൽ നാം രക്ഷിക്കപ്പെടുന്നതു തന്റെകൃപമൂലമാകുന്നു" (എപ്പെ ൨- ൮) "വിശ്വാസത്തിൽനിന്നല്ലാത്തസകലവുംപാപമാകുന്നു" (രൊമ ൧൪-൨൩)

ഇതുകൊണ്ടു നാം നീതികരിക്കപ്പെടുന്നതു പ്രവൃത്തികൂടാത്തവിശ്വാസത്താൽ മാത്രമൊ വിശ്വാസംകൂടാത്ത പ്രവൃത്തികളാൽമാത്രമൊ സൌജന്യമായ കൃപയാൽ മാത്രമൊ അല്ല എന്നാലൊ മൂന്നിനാലുംകൂടിയാകുന്നു എന്നു വെദപുസ്തകവും സഭയും നമ്മെ പഠിപ്പിക്കുന്നു. അപ്പൊൾ ഞാൻ വിശ്വസിച്ചു എന്നു ഒരുത്തൻ വിചാരിച്ചാൽ ഉടനെ അവൻ നീതികരിക്കപ്പെടുകയില്ലന്നു അറിഞ്ഞുകൊള്ളണം. വിശ്വസിച്ചു എന്നു വിചാരിക്കുന്നവൻ പിന്നയും പാപംചെയ്യുകാം. അപ്പൊൾ അവന്റെ വിശ്വാസവും അവന്റെ രക്ഷയും അവന്റെ നീതികരണവും സകലവും നഷ്ടപ്പെടും എന്തന്നാൽ "നീതിമാൻ അവന്റെ നീതിയിൽനിന്നു തിരിഞ്ഞു പാപിചെയ്തിട്ടുള്ളവയെപൊലെ അന്ന്യായവും അശുദ്ധവും പ്രവൃത്തിച്ചാൽ അവൻചെയ്തിട്ടുള്ള അവന്റെ സകല നീതിയും ഓൎക്കപ്പെടുകയില്ല. അവൻ പ്രവൃത്തിച്ചിട്ടുള്ള അന്ന്യായത്തിലും അവൻ ചെയ്തിട്ടുള്ള പാപത്തിലും അവൻ മരിക്കും (ഹെസ ൧൮- ൨൨, ൨൪) പരമാൎത്ഥം ഇങ്ങനെ ഇരിക്കുമ്പൊൾ നീ രക്ഷിക്കപ്പെട്ടു എന്നു വിശ്വസിച്ചാൽ നിനക്കു ഇനി ഒരിക്കലും പാപംചെയ്വാൻ ഇടവരികയില്ലന്നും നീ പാപത്തിൽ വീണപൊയാലും നിന്റെ രക്ഷ നശിച്ചുപൊകയില്ലന്നും പഠിപ്പിക്കുന്നവൻ സാക്ഷാൽ ആകൽക്കറുസാ ജഡം ധരിച്ചവൻ അല്ലയൊ എന്നു പറയെണ്ടിയിരിക്കുന്നു. ശുദ്ധമുള്ള വേദപുസ്തകം ഇങ്ങനെ സ്പഷ്ടമായി നമ്മെപഠിപ്പിക്കുമ്പൊൾ അതിനുവിരൊധമായി പ്രസംഗിക്കുന്ന ഈ കള്ളന്മാർ പ്രസംഗികളെ ദൈവത്തിന്റെ ദൂതരെന്നൊ കാഹളമെന്നൊ അല്ല ആകൽക്കറുസായുടെ ദൂതരെന്നൊ കാഹളമെന്നൊ വിചാരിച്ചുകൊള്ളണമെന്നു ഞങ്ങൾ ജീവനുള്ള ദൈവത്തിന്റെ തിരുനാമത്തിൽ എല്ലാസുറിയാനിക്കാരൊടും അറിയിച്ചുകൊള്ളുന്നു.

"നീതിമാൻ പ്രയാസത്താൽ രക്ഷിക്കപ്പെടുന്നു" (൧ പത്രൊസ ൪- ൧൮) എങ്കിലും ഒരു പ്രയാസവുംകൂടാതെ ദുഷ്ടനെയുംകൂടെ രക്ഷിക്കാൻ ഡെവീഡും വൎസ്സുവത്തും സാമൎത്ഥ്യക്കുട്ടികൾ ആകുന്നു. രക്ഷിപ്പാൻ മാത്രമല്ല പിന്നിടു പാപത്തിൽനിന്നു അശെഷം സ്വാതന്ത്ര്യമായിരു

ത്തൊന്നും ക്രൂടെ ഇവക്കു സാമൎത്ഥ്യം ഉണ്ടത്രെ.

ഇവർ മാരാമണ്ണവച്ചു പറഞ്ഞ പ്രസംഗത്തിൽ സഭാനടപടികളെ കുറെ വിവരിച്ചതായികേൾക്കുന്നു- "ശുദ്ധകുൎബ്ബാനയിലെശരീര രക്തങ്ങൾ വെറും അപ്പവും വീഞ്ഞും മാത്രമാണന്നും അവക്കു ശരീരരക്തങ്ങളുടെ രുചിയില്ലന്നും തന്റെ ശരീരം കൊടുക്കുവാൻ വിചാരിച്ചാൽ അതു എത്തിപ്പൊകുമെന്നും ഇതെവരെ ആരും കണ്ടുപിടികാത്ത ചില യുക്തികൾ പറഞ്ഞതുക്രൂടാതെ കുൎബ്ബാന കൊടുക്കുന്നതു രണ്ടായിവെൎതിരിച്ചുവേണമെന്നും കൎത്താവ രണ്ടായികൊടുത്തിരിക്കുമ്പൊൾ അതിനെ ഭേദപ്പെടുത്തുവാൻ കൎത്താവിനെക്കാൾ യോഗ്യൻ ആർ" എന്നുംമററും പറകയും ചെയ്തു വലിയ യുക്തിതന്നെ, ഭോഷാ നിന്റെ യുക്തിതന്നെ നിന്നെ ഖണ്ഡിക്കുന്നില്ലയൊ, ഇതു എന്റെ ശരീരം ഇതു എന്റെ രക്തം എന്നു കൎത്താവു കല്പിച്ചിരിക്കുമ്പൊൾ, അല്ല, അതു വെറും അപ്പവും വീഞ്ഞും മാത്രമാണന്നു വിധിച്ചു നീ കൎത്താവിനെക്കാൾ വലിയവനെന്നു ഭാവിക്കുന്നില്ലയൊ- അതെ പിശാചു നിന്നെക്കൊണ്ടു ഇതു പറയിക്കയും നീ പിശാചിന്റെ ആലൊചനയ്ക്കു അടിമപ്പെടുകയും ചെയ്തിരിക്കുന്നതിനാൽ നീ കൎത്താവിനെക്കാൾ വലിയവനാകുവാൻ ഭാവിക്കുന്നതിൽ ഞങ്ങൾ അതിശയിക്കുന്നില്ല. ഞങ്ങൾ കൎത്താവു കല്പിച്ചതുപൊലെ വിശ്വസിക്കുന്നു. എന്നാൽ താൻ ചെയ്തതുപൊലെ ചെയ്യുന്നില്ല. എന്നാൽ നീയൊ കൎത്താവുകല്പിച്ചതുപൊലെ വിശ്വസിക്കുന്നുമില്ല താൻചെയ്തതുപൊലെ ചെയ്യുന്നുമില്ല. കൎത്താവ കല്പിച്ചതുപൊലെ വിശ്വസിക്കെണ്ടതു ആവശ്യവും താൻ ചെയ്തതുപൊലെ ചെയ്യണമെന്നു നിൎബ്ബന്ധമില്ലാത്തതും ആകുന്നു. എന്തന്നാൽ കല്പിച്ചതു വിശ്വാസവിഷയവും ചെയ്തതു കേവലം നടപടിയും ആകുന്നു. വിശ്വാസം ഭേദപ്പെടുത്താവുന്നതല്ല, നടപടിയൊ കാലാവസ്ഥയും ദേശാവസ്ഥയും അനുസരിച്ചു ഭേദപ്പെടുത്താവുന്നതുമാണല്ലൊ. കൎത്താവു ചെയ്തതുപൊലെതന്നെ ചെയ്യണമെന്നുവച്ചാൽ ആദ്യമായി കാസാ വാഴ്ത്തി ഭാഗിച്ചുകൊടുക്കണം. ൨-ാമതു അപ്പം വാഴ്ത്തികൊടുക്കണം. ൩-മതു കാസാ തന്നെ വീണ്ടും ഒരിക്കൽ ക്രൂടെ വാഴ്ത്തികൊടുക്കണം. ഇങ്ങനെയാണ കൎത്താവു ചെയ്തതു (ലൂകൊസ ൨൨ അ- ൧൭, ൧൯, ൨൦ നോക്കുക) ഇതുപൊലെ ഞങ്ങൾ ചെയ്യുന്നില്ല, നവീകരണക്കാരും ചെയ്യുന്നില്ല ഡെവിഡും ചെയ്യുന്നില്ല ലോകത്തിൽ ഒരുക്രിസ്ത്യാനിയും ചെയ്യുന്നില്ല. താൻ ചെയ്തതുപൊലെ ചെയ്യണമെന്നു നിൎബ്ബന്ധമില്ലന്നു എല്ലാക്രിസ്ത്യാനികളും ഇതുകൊണ്ടു സമ്മതിക്കുന്നു. എന്നാൽ താൻ കല്പിച്ചതുപൊലെ നാം വിശ്വസിക്കണമെന്നുള്ളതു ആവശ്യമല്ലയൊ. ഡെവിഡിന്റെ വാദം കൎത്താവു കല്പിച്ചതുപൊലെ നാം വിശ്വസിക്കയും വേണ്ടാ താൻ ചെയ്തതുപൊലെ നാം ചെയ്കയുംവേണ്ടാ എന്നാകുന്നു. ഇപ്പൊൾ ദൈവത്തെക്കാൾ വലിയവനാകുവാൻ ശ്രമിക്കുന്നതാരു? ദൈവത്തൊടു സമനാകുവാൻ ആദാം ശ്രമിച്ചതുകൊണ്ടു അവന്റെ സന്തതിമുഴുവൻ പാപത്തിൽവീണെങ്കിൽ ദൈവത്തെക്കാൾ വലിയവനാകുവാൻ ഡെവിഡു ശ്രമിക്കുന്നതിനാൽ അവന്റെ ശിഷ്യന്മാ

ർ എത്ര അധികം പാപത്തിൽ വീഴും. സുറിയാനി ജനമെ ഈ ചെന്നായ്ക്കളുടെ വായിൽനിന്ന നിങ്ങൾ ഓടിപ്പൊരുവിൻ.

---

## പുതിയ പ്രസംഗികൾ

### കോട്ടയത്തുനിന്ന ഒരു സാക്ഷാൽ നവീകരണക്കാരൻ എഴുതിയിരിക്കുന്നതു.

കേൾവിക്കാരിൽ മനസ്സിളക്കവും പാപബോധം വരുത്തുകയും ചെയ്യുന്ന പ്രസംഗികൾ ഞങ്ങളുടെ തലസ്ഥാനമായ മാരാമണ്ണു മുതലായ സ്ഥലങ്ങളിൽ വന്നിരിക്കുന്നു എന്നും ഞങ്ങളുടെ ഇടയന്മാർ അവരെ സമ്മതിച്ചിരിക്കുന്നു എന്നും കേട്ടപ്പൊൾമുതൽ പ്രാചീന പ്രവാചകന്മാരിൽ രണ്ടുപെരൊ എന്ന ഇവരെക്കുറിച്ചു എനിക്കു സംശയം തട്ടിയതിനാൽ ഇവരെ കേൾപ്പാൻ എനിക്കു വളരെ ഭ്രമമുണ്ടായി. ഇവിടത്തെ ചെറിയപള്ളിയിൽ ഇവരെ വരുത്തുവാൻ ഞാനും കൂടെ ഉത്സാഹിക്കയും അവരുടെ യാത്രക്കും താമസത്തിനും മറ്റും ചെയ്ത ചിലവുകളിൽ ഞാനും ഒരുഭാഗം വഹിക്കയും ചെയ്തു.

പ്രസംഗങ്ങളിൽ ഒന്നും ഞാൻ കേൾക്കാതിരുന്നില്ല. അവയുടെ ചുരുക്കം മാത്രം പറയുന്നതായാൽ- കാലം സമീപിച്ചിരിക്കുന്നു, എല്ലാവരും മനസ്സുതിരിഞ്ഞു പാപത്തെ ഉപെക്ഷിക്കണം. കരഞ്ഞതുകൊണ്ടു ഫലമില്ല അനുതപിച്ചതുകൊണ്ടും ഫലമില്ല, ഇപ്പൊൾതന്നെ രക്ഷിക്കപ്പെടണം. രക്ഷിക്കപ്പെട്ടു എന്നു ഇവരൊടു ഏറ്റുപറയണം. ഏറ്റുപറഞ്ഞുകഴിഞ്ഞാൽ പിന്നെ ഒരിക്കലും പാപം ചെയ്വാൻ ഇടവരികയില്ല. രക്ഷ പിന്നെ ഒരുപ്രകാരവും നശിച്ചുപൊകയില്ല രക്ഷിക്കപ്പെട്ടശെഷം ഏറിയാൽ അറിയാതെ പാപത്തിൽ വീണുപൊയെക്കാം. അതുകൊണ്ടു ദോഷമില്ല ദൈവം താങ്ങിക്കൊള്ളും- അതിനെക്കുറിച്ചു നമുക്കു ഭയപ്പെടുവാനും വ്യസനിപ്പാനും ഇല്ല- വ്യഭിചാരം മദ്യപാനം പരനിന്ദ കള്ളുതീററി മോഷണം കുലപാതകം ഇവ ദൈവത്തിനു അനിഷ്ടമായ പാപങ്ങൾ ആകുന്നു. ഇവയെ ചെയ്യുന്നവർ സ്വർഗ്ഗരാജ്യത്തിൽ പ്രവെശിക്കയില്ല. നവീകരണംകൊണ്ടു യാതൊരുപ്രയൊജനവും ഇല്ല. നവീകരണക്കാരിൽ ആരും രക്ഷപെട്ടിട്ടില്ലായിരുന്നു, ഇവർ വന്നപ്പൊൾ മാത്രം രക്ഷപ്പെട്ടതെ ഉള്ളു. ആർച്ചുബിഷൊപ്പന്മാരെയും മെത്രാന്മാരെയും ആർച്ചുഡീക്കന്മാരെയും എന്നുവെണ്ടാ ഒരുവക ഇടയന്മാരെയും ഞങ്ങൾ കൂട്ടാക്കുകയില്ല. പ്രസംഗക്കാരനെ മനസ്സുതിരിപ്പിച്ചതു അദ്ദെഹത്തിന്റെ ഭാര്യയായിരുന്നു. സ്ത്രീകൾ എല്ലാവരും അവളെപൊലെ ആകണം. ഒരുതള്ള തന്റെ കുട്ടിയൊടു നീ വീട്ടിൽനിന്ന പുറത്തിറങ്ങിയാൽ ഞാൻ നിന്റെ മുട്ടു തല്ലിഒടിക്കും എന്നു ഭയപ്പെടുത്തി പറഞ്ഞാലും അവൻ മാതാവിന്റെ ആജ്ഞയെ ലംഘിച്ചെന്നുവച്ചു മാതാവു അവന്റെ മുട്ടു തല്ലിഒടിക്കയില്ലാത്തതുപൊലെ പാപിക്കു വളരെശിക്ഷകൾ ദൈവം പറഞ്ഞു ഭയപ്പെടുത്തിയിട്ടുണ്ടെന്നല്ലാതെ അതൊന്നും പ്രവൃത്തിക്കുന്നവയല്ല. എന്നിപ്രകാരമായിരുന്നു പ്രസംഗങ്ങളു

ടെ ചുരുക്കം.

ൟ പ്രസംഗങ്ങളിൽനിന്ന എനിക്ക ഉണ്ടായപാഠം ഒന്നുമില്ലന്ന പറഞ്ഞുകൂടാ- ഇന്നയിന്നപ്രവൃത്തികൾ പാപങ്ങളാണെന്ന ഇവർ പറഞ്ഞതിൽ കറപ്പുതീററിഒഴികെ എല്ലാം സാക്ഷാൽ പാപങ്ങളാണെന്ന ഞാൻ മുമ്പെതന്നെ അറിഞ്ഞിരുന്നു. പാപത്തെ വെറുക്കുന്നതും അനുതാപവും മനസാന്തരവും രക്ഷയ്ക്കു ആവശ്യമാണെന്നും മുമ്പെതന്നെ ഞാൻ അറിഞ്ഞിട്ടുണ്ടായിരുന്നു. ൟപ്പോൾ ഇവരിൽനിന്ന കിട്ടിയ പുതിയ അറിവുകൾ (൧-) കറപ്പുതിന്നുന്നവൻ സ്വൎഗ്ഗരാജ്യത്തിൽപോകയില്ല. (൨-) ഒരിക്കൽ പാപമോചനംപ്രാപിച്ചു രക്ഷപെട്ടു എന്നുതോന്നിയാൽ പിന്നെ അവൻ പാപം ചെയ്തുപൊയെക്കുമെന്ന ഭയപ്പെടണ്ടാ- (൩-) വല്ലതും ചെയ്തുപൊയാലും അവന്റെ രക്ഷ നശിച്ചുപൊകയില്ലന്ന മാത്രമല്ലാ അവൻ പാപം ചെയ്താലും അവനെ രക്ഷിക്കുവാൻ ദൈവം ചുമതലപ്പെട്ടുപൊയിരിക്കുന്നതുകൊണ്ടു പിന്നീടു അനുതാപവും പ്രാൎത്ഥനയും മനസ്താപവും നിൎബ്ബന്ധമായിട്ടുള്ളതല്ല. (൪) പാപത്തിനു വേദത്തിൽപറഞ്ഞിരിക്കുന്ന ശിക്ഷകൾ ഒക്കയും തള്ളമാർ കുഞ്ഞുങ്ങളെപ്പറഞ്ഞു ഭയപ്പെടുത്തുന്നതുപൊലെയുള്ള ഒരുവകപേപ്പെടിവിദ്യകൾ മാത്രമാകുന്നു. (൫) ആസ്ഥിതിക്കു ദൈവവും വ്യാജം പറയുന്നവരിൽ ഒരുത്തനെന്നുവരുന്നു. (൬) കറപ്പുതിററിമരണത്തോളം ഒഴിച്ചുകൂടാത്ത ഒരു ഭക്ഷണമായി അനെകൎക്കും തീൎന്നിരിക്കുന്ന സ്ഥിതിക്കു അങ്ങിനെയുള്ളവൎക്കു ഒരിക്കലും രക്ഷിക്കപ്പെടാമെന്നുള്ള ആശ വേണ്ടാ. ഇത്രയും നൂതന അറിവുകൾ ൟനിക്കു കിട്ടിയിരിക്കുന്നു.

ഞങ്ങളുടെ വിഗാരി ജെനറാളച്ചൻ പുനൎവിവാഹം ചെയ്യുന്നതിനുമുമ്പു പറഞ്ഞ അനെകം പ്രസംഗങ്ങൾ ഞാൻകേട്ടിട്ടുള്ളതു ൟ ഉപദെശങ്ങൾക്കു വിപരീതമായിട്ടായിരുന്നു. ഇപ്പൊൾ അദ്ദേഹവും ൟ പ്രസംഗികളെ ശ്ലാഘിച്ചുവരുന്നു എന്നറിയുന്നു, ഇതിന്റെ കാരണം അദ്ദെഹത്തിന്റെ മുൻകാലത്തെവിശ്വാസം തെററാണെന്ന ഇപ്പൊൾ ബൊധപ്പെട്ടതുകൊണ്ടൊ സഭയ്ക്കു ഒട്ടുക്കു വെറുപ്പായിരുന്ന ആ വിവാഹം പുതിയപ്രസംഗികൾ നീതികരിച്ചു വിരുദ്ധങ്ങളെ സമാധാനപ്പെടുത്തിയതിൽവച്ചുണ്ടായ കൃതജ്ഞതകൊണ്ടൊ എന്നു സംശയപ്പെടുന്നു. അബദ്ധം പറഞ്ഞാലും സുബദ്ധമാക്കുവാൻ സാമൎത്ഥ്യവും സിദ്ധാന്തവും ഉള്ള ഇദ്ദെഹം ഇത്ര പെട്ടന്ന ൟ പ്രസംഗികളെ സമ്മതിച്ചതു ഒടുവിൽപറഞ്ഞ കാരണത്താൽ അല്ലാതെ വരുവാൻ പാടില്ലന്നാണ എന്റെ അഭിപ്രായം.

പ്രസംഗത്തിന്റെ ൟ സ്വഭാവങ്ങൾ എന്റെ മനസ്സിനു ഒട്ടും ബൊധിച്ചില്ല ഇനിക്കു ഇതുമൂലം ഒരുഇളക്കവും ഉണ്ടായില്ല. എബ്രായകുട്ടിനാടകം ഒരിക്കൽ കണ്ടപ്പൊൾ പൊട്ടിഇളകുവാൻതക്കവണ്ണം ഇളപ്പബുദ്ധികാരനായിരിക്കുന്ന ഞാൻ ൟ പ്രസംഗത്തിൽ ഒട്ടും ഇളകാതെപൊയതു മെൽപ്പറഞ്ഞ ദൈവദൂഷണങ്ങളായ ഉപദെശങ്ങൾ കൂടെ അടങ്ങിയിരുന്നതുകൊണ്ടു മാത്രമായിരുന്നു, ഇത്രയും പ്രസംഗങ്ങളുടെ ചരിത്രം.

ഇനി രക്ഷപെട്ടവരുടെ ചരിത്രംകൂടെ പറയട്ടെ. കൊട്ടയത്തുവച്ചു രക്ഷപെട്ടു കൈ പൊക്കിയവരിൽ ഈ ദേശക്കാർ തുലോം ചുരുക്കമായിരുന്നു. ഇവിടെ ഈ കൂട്ടർ ചുരുങ്ങുമെന്നു മുൻ അറിവൊടുകൂടെ തെക്കുനിന്നു ചിലരെ കൊണ്ടുപൊന്നതുപൊലെ തോന്നുന്നു. കല്ലുവത്തിയതിൽ അധികംപേരും തെക്കരായിരുന്നു. നാലാറുപേർ ഇവിടത്തുകാരും രക്ഷപെട്ടില്ലെന്നില്ല. അവർ ആരെല്ലാമെന്നാൽ ഒരു ചാരായകച്ചവടക്കാരൻ, ൬൦ വയസ്സായിട്ടും ഒരു രാത്രിപൊലും വീട്ടിൽ ശയിക്കാത്തവൻ, തന്തയ്ക്കു കഞ്ഞികൊടുക്കാത്തവൻ, പത്തിനു പതിനഞ്ചുവീതം കച്ചവടലാഭം എടുക്കുന്നവൻ, ഇങ്ങനെ ചില കൊള്ളാവുന്നവരായിരുന്നു. ഇവർ മനസ്സുതിരിഞ്ഞശെഷവും പഴയ നടപടിയിൽ എള്ളോളം ഭേദപ്പെടുത്തിയിട്ടില്ല. എന്നാലും ഇനി ഇവർ ചെയ്യുന്നതു ഒന്നും പാപമല്ലെന്നും പാപമായിരുന്നാലും രക്ഷയ്ക്കു ന്യൂനതയില്ലെന്നുമുള്ള പാഠം ഇവർ വെടിപ്പായി പഠിച്ചിരിക്കുന്നു. അവസാനപ്രസംഗത്തിന്റെ ഒടുവിൽ രക്ഷപെട്ടവരിൽ ഓരോരുത്തൻ എഴുന്നെറ്റു ദൈവത്തിനു സ്തുതിപറയുന്നകൂട്ടത്തിൽ ഒരു യുവാവ അടുത്തിരുന്ന ഒരു വൈദ്യനൊടു "പാപിയായ ഞാനും മനസ്സുതിരിവാൻ ഇടയാക്കിയ നിങ്ങളെ ഇവിടെക്കു അയച്ച ദൈവത്തിനു ഹല്ലെലൂയ്യാ" എന്നു പറവാൻ ഈ വാചകം സംസ്കൃതത്തിൽ ആക്കികൊടുക്കണമെന്നു അപെക്ഷിക്കുന്നതും എനിക്കു ചക്കിന്റെയും മുത്തങ്ങായുടെയും പേർമാത്രമെ സംസ്കൃതത്തിൽ അറിയാവു എന്നു വൈദ്യൻ മറുപടി പറയുന്നതും ഞാൻ കേട്ടു. രക്ഷിക്കപ്പെടുന്നതിലും ഒരു പൊട്ടനിഗളം കണ്ടപ്പോൾ ഞാൻ ചിരിച്ചുപൊയി. രക്ഷപെട്ടതിൽ വെറൊരുത്തൻ ഇറങ്ങിവന്നു കൂട്ടുകാരനെ അന്വെഷിച്ചതിൽ കാണാഴികയാൽ "ആ തന്തയില്ലാക........എന്റെ ചൂട്ടുംതട്ടിക്കൊണ്ടു പൊയ്ക്കളഞ്ഞെന്നുതോന്നുന്നു"? എന്നു സാമാന്യം ഉറച്ചു പറയുന്നതും ഞാൻ കേട്ടു. രക്ഷപെട്ടവരിൽ വേറൊരുത്തൻ ധൎമ്മശേഖരപിഞ്ഞാണം വന്നപ്പോൾ മുട്ടുകുത്തി ദൈവമെ ഇസ്രായെലിനു വഴിമെൽ മന്നാകൊടുത്തതുപൊലെ ഈ നിന്റെ ദൂതന്മാരെയും നീ പോററികൊള്ളണമെ, എന്നു പ്രാൎത്ഥിച്ചു തന്റെ മടിശീല മുറുക്കിപിടിക്കയുണ്ടായി. ഈ സംഭവങ്ങൾ എല്ലാം കണ്ടപ്പൊൾ ഇവരെപ്രതി ബുദ്ധിമുട്ടിയതും വ്യയം ചെയ്തതുംകൊണ്ടു ഞാൻ മനസ്താപപ്പെട്ടു. നിങ്ങളുടെപത്രിക കണ്ടപ്പൊൾ എന്റെ സംശയംമുഴുവനായി. ഇവർ വരുവാനുള്ള ആ കള്ളദീൎഘദൎശിയുടെ മുൻഗാമികൾ എന്നു നിങ്ങളൊടുകൂടെ ഞാനും പൂൎണ്ണഹൃദയത്തൊടെ ഏററു പറയുന്നു.

കെ.



ഞാൻ അനുഭവിച്ചറിഞ്ഞ ഒരു കാൎയ്യം

ഞാൻ ഒരു വക്കീലല്ല. വക്കീലന്മാൎക്കുവെണ്ട നിയമപരിചയവും എനിക്കില്ല. എങ്കിലും നിയമസംബന്ധമായി എനിക്കു വല്ല അറിവും ഉണ്ടെങ്കിൽ അതിൽ ശതമടങ്ങു അധികം ജനങ്ങൾ മതിക്കയും കോട്ടുവ്വ

വഹാരങ്ങളെക്കുറിച്ചു ആലോചന പറഞ്ഞുകൊടുപ്പാൻ അനേകർ ദിവസെന എന്നെ ബുദ്ധിമുട്ടിക്കയും ചെയ്യുന്നുണ്ടു. ചുരുങ്ങിയപക്ഷം ഒരു കേസുസംബന്ധിച്ചെങ്കിലും ആലോചനപറവാൻ ഞാൻ ആവശ്യപ്പെടാത്ത ദിവസം ഇല്ല. ഹിന്ദുക്കളും എല്ലാവക ക്രിസ്ത്യാനികളും എന്റെ അടുക്കൽ വരാറുണ്ടു. ഞാൻ ആരൊടും പ്രതിഫലം ചോദിക്കാത്തതുകൊണ്ടു ചെതമില്ലാത്ത ആലൊചനയാകയാൽ എന്നെ ഉപദ്രവിപ്പാൻ ആരും മടിക്കുന്നില്ലാ. പ്രതിഫലമില്ലാത്ത വേലയാണെങ്കിലും ഒരു വലിയ അറിവു ഇതുമൂലം ഇനിക്കു അനുഭവപ്പെട്ടിട്ടുണ്ടു അതു വായനക്കാരെയും ഗ്രഹിപ്പിക്കാം.

വ്യവഹാരങ്ങളിൽ ഏറക്കുറെ വ്യാജം അന്തൎഭവിച്ചിരിക്ക സഹജമാണ. ചിലപ്പോൾ സംഗതി പരമാൎത്ഥമായിരിക്കാം തെളിയിക്കാൻ പാടില്ലാതെവരും. അപ്പോൾ കള്ളപ്രമാണങ്ങളൊ കള്ളസ്സാക്ഷികളൊ ധാരാളം പ്രയോഗിക്കാറുണ്ടു. ചിലർ സംഗതിയും തെളിവും രണ്ടും കള്ളംകൊണ്ടു പെരുമാറുന്നുണ്ടു. ചുരുക്കി പറഞ്ഞാൽ അസത്യം അല്പമെങ്കിലും ചേരാത്ത വ്യവഹാരം ഇല്ലെന്നു പറയണം.

ഇങ്ങനെയുള്ള സന്ദൎഭങ്ങളിൽ വ്യവഹാരം ജയിപ്പാൻ എന്തുമാൎഗ്ഗം വേണമെന്നു എന്നോടു ചോദിക്കുമ്പോൾ കൃത്രിമമായ വഴി പറഞ്ഞുകൊടുപ്പാൻ പലപ്പോഴും ഞാൻ മടിച്ചിട്ടുണ്ടു. കക്ഷിയുടെ മുട്ടുപ്പുകൊണ്ടും ആളിനെ പരീക്ഷിപ്പാൻ വെണ്ടിയും ചിലപ്പോൾ വ്യാജവാദങ്ങളൊ വ്യാജപ്രമാണങ്ങളൊ കള്ളസ്സാക്ഷികളൊ ഇന്നയിന്ന വിധത്തിൽ ഉണ്ടായാൽ കേസിനു ഉപയോഗമുണ്ടെന്നു ഞാൻ നല്ലമനസ്സോടെ അല്ലെങ്കിലും പറഞ്ഞുകൊടുപ്പാൻ ആവശ്യപ്പെട്ടിട്ടുണ്ടു. ഇങ്ങനെ ദുൎബുദ്ധിപറഞ്ഞാലും അപ്പോൾതന്നെ അതുമൂലം ഉണ്ടാകുന്ന പാപങ്ങളെയും വൎണ്ണിക്കാതിരിക്കയില്ല.

വേദപുസ്തകം നന്നായി വായിച്ചുപഠിക്കയും നല്ലഅറിവു സമ്പാദിക്കയും ഭക്തന്മാർ എന്നൊ ഉപദേശികൾ എന്നൊ പ്രസംഗികൾ എന്നൊ ഭാവിക്കയും ചെയ്യുന്ന കൊള്ളാവുന്നവരായി എന്റെ അടുക്കൽ വന്നു മേൽപ്രകാരമുള്ള കൃത്രിമ അഭിപ്രായം വാങ്ങിയിട്ടുള്ളവരിൽ മിക്കവാറും ആളുകൾ കാൎയ്യസാദ്ധ്യത്തിനുവേണ്ടി ദുരാലോചനകളെ അംഗീകരിക്കയും പിന്നാലെ പാപത്തെക്കുറിച്ചു പറയുന്ന അഭിപ്രായങ്ങൾക്കു ഒഴിവുകഴിവും നീക്കുപോക്കും പറഞ്ഞുകളകയും ചെയ്യുന്നതായി കാണുന്നു. ഇന്നവിധത്തിൽ ഒരുകള്ളപ്രമാണം, അല്ലെങ്കിൽ കള്ളസ്സാക്ഷി ഉണ്ടായാൽ കേസിനു ഉപയോഗമുണ്ടു എന്നാലും അങ്ങനെ ചെയ്യുന്നതും സത്യത്തിന്മേൽ മൊഴികൊടുക്കുന്നതും മഹാപാപമാണ എന്നിങ്ങനെ ഞാൻ അഭിപ്രായം പറഞ്ഞാൽ ൧-ാമത്തെ അഭിപ്രായം ഈ യോഗ്യന്മാർ വേഗം സ്വീകരിച്ചുപ്രവൃത്തിക്കും രണ്ടാമത്തേതിനെക്കുറിച്ചു, മുതൽ കിട്ടാനുള്ളതു നേരാണല്ലൊ നേരിനെ വെളിപ്പെടുത്താനല്ലെ കള്ളംചെയ്യുന്നതു. മോരിൽ വെള്ളംചേൎക്കാം. അതത്രസാരമില്ല, ദൈവത്തിനു ആന്തരം അറിയാമെല്ലൊ എന്നിങ്ങനെ ഇവർ സമാധാനം പറയുന്നു.

നേരെമറിച്ചു വേദപുസ്തകത്തിൽ വലിയ വായനയും അറിവും ഇല്ലാതെയും കള്ളം പറയരുത സത്യം ചെയ്യരുത എന്നിങ്ങനെയുള്ള പാരമ്പര്യങ്ങളെമാത്രം അറിഞ്ഞും വ്യാഖ്യാനങ്ങളും യുക്തികളും അറിവില്ലാതെയും ഇരിക്കുന്ന അനേകം സാധുക്കൾ കള്ളസത്യം ചെയ്യേണ്ടിവരും എന്നു കേൾക്കുമ്പോൾ പെട്ടെന്നു ഞെട്ടുന്നു. മുതൽ പോയാലും കള്ളസത്യം ചെയ്വാൻ കഴികയില്ലെന്നു സ്വയമേവപറഞ്ഞു ഒന്നാമത്തെ ആലോചന നിഷേധിക്കയും രണ്ടാമത്തേതു കൈക്കൊൾകയും ചെയ്യുന്നു.

പരിഷ്കാരം അധികം ഉള്ളവർ. വേദം മുഴുവൻ വായിച്ചവർ, വീഴ്ചവിടാതെ ക്രിസ്തുവിനെ പ്രസംഗിക്കുന്നവർ, നവീകരണ ഭക്തർ, ഉടലോടെ സ്വർഗ്ഗത്തിലേക്കു പോകുമെന്നു തോന്നിക്കുന്നവർ ഇങ്ങനെയുള്ള മഹായോഗ്യന്മാരിൽ എന്റെ മുമ്പാകെ ആലോചനയ്ക്കു വന്നിട്ടുള്ളവരിൽ ൧൦൦-ക്കു ൯൮-ം കള്ളപ്രവൃത്തിപ്പാൻ ഒരുങ്ങുകയും അതുമൂലമുള്ള പാപത്തിനു നിവാരണോപായങ്ങൾ ഗണിച്ചു സമാധാനപ്പെടുകയും ചെയ്യുന്നതായി ഞാൻ കണ്ടിരിക്കുന്നു. പ്രത്യുത, വേദത്തിൽ വലിയ അറിവില്ലാത്തവർ പിതാക്കന്മാരുടെ പിന്നടിയിലും സഭയുടെ നടപടിപ്രകാരവും നടന്നാൽ മതിയെന്നു തൃപ്തിപ്പെട്ടിരിക്കുന്നവർ, പരിഷ്കാരവിരോധികൾ, വല്ലപുണ്യാളച്ചനെക്കൂടെ മദ്ധ്യസ്ഥതയിൽ കൂട്ടിച്ചേർക്കുന്നവർ, ഒരുപ്രസംഗംകൊണ്ടുംമററും രക്ഷപെട്ടു കൈപൊക്കുവാൻ സംശയിക്കുന്നവർ, എന്നുവേണ്ടാ ഒരുഉത്തമൻ എന്നു പറവാൻ തക്കലക്ഷണങ്ങൾ ഉണ്ടോഎന്നു സംശയിക്കപ്പെടത്തക്കവരായി എന്റെമുമ്പാകെവന്നു ആലോചനചോദിച്ചിട്ടുള്ളവരിൽ ൧൦൦ക്കു ൭൫-ം കള്ളസത്യമെന്നു കേൾക്കുമ്പോൾ ഞെട്ടി ഉപേക്ഷിപ്പാൻ മനസ്സുവെയ്ക്കുന്നവരായി കാണുന്നു.

ഇതുനേരംപോക്കായി പറയുന്നു എന്നുവിചാരിക്കരുത. രണ്ടുമൂന്നു വഷ്മായി ഞാൻ സൂക്ഷിച്ചു അറിഞ്ഞകാര്യമാകുന്നു. ഇപ്പോൾ ഇതിനേക്കുറിച്ചു പ്രത്യേകിച്ചു പത്രത്തിലേക്കു എഴുതുവാൻ തോന്നിയതു അടുത്ത കാലങ്ങളിൽ സിലോൺകാരുടെ പ്രസംഗത്തിൽ പൂൎണ്ണമായിരക്ഷപെട്ടു രണ്ടുകയ്യും പൊക്കി ദൈവദൂതന്മാരേക്കാൾ ഉന്നതമായ ഒരു അവസ്ഥ പ്രാപിച്ചു ഇനി പാപം ചെയ്കയില്ലെന്നു വാഗ്ദത്തം ചെയ്തു മേലിൽ പാപത്തിൽവീണാൽ ദൈവം താങ്ങിക്കൊള്ളുമെന്നുവിശ്വസിച്ചു സമാധാനപ്പെട്ടിരിക്കുന്ന ഒരു "സത്യക്രിസ്ത്യാനി" ആദ്യം പറഞ്ഞ യോഗ്യന്മാരുടെ നടപടിയെ പിന്തുടന്നു കണ്ടതു സൂക്ഷിച്ചു കാണ്മാൻ ഇടയായതുകൊണ്ടാകുന്നു.

വായനക്കാരിൽ ആരെങ്കിലും ഇതിനു കാരണം പറഞ്ഞു കേട്ടാൽ കൊള്ളാം.

ഓലപ്പു, മീം. പെ.

## കോഴഞ്ചേരി പള്ളികേസുത്ഭവം.

മ. രാ. രാ. മലങ്കര ഇടവകപത്രിക പത്രാധിപരവർകൾക്കു.

അല്ലയൊ അധിപരവർകളെ വ്യാജംപറയാത്ത നവീകരണപത്രിക ൩൦-ാം ലക്കത്തിൽ ഒന്നുരണ്ടു പള്ളികേസു ചൂണ്ടികാണിച്ചുംവച്ചു ആ ശേഖരത്തിൽ കോഴഞ്ചേരിൽ പള്ളിയിലും യാക്കോബായക്കാർ ഉരുണ്ടുകയറിയെന്നും വളരെപണം നഷ്ടപ്പെടുത്തിയെന്നും മററുമുള്ള കാര്യങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നതിനെ കണ്ടിരിക്കുമെല്ലൊ- എന്നാൽ ഇതിന്റെ൦കയും എന്നുവേണ്ടാ പ്രത്യേകം കോഴഞ്ചേരിൽപള്ളികേസിന്റെ ഉത്ഭവം പത്രാധിപർ അവർകൾ നല്ലതിൻവണ്ണം അറിഞ്ഞിട്ടുള്ളതാകയാൽ ശരിയായ സമാധാനംപറയുമെന്നു വിചാരിച്ചിരുന്നാറെ ഇതുവരെയും പറയാഴികയാൽ ൩൦-ാം പള്ളികേസിലെ വാസ്തവമായ സംഗതി ചുരുക്കത്തിൽ അയച്ചുതരുന്നതിനെ ദയവുണ്ടായി സ്വീകരിച്ചു അടുത്തപത്രികയിൽതന്നെ പ്രസിദ്ധപ്പെടുത്തണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

കോഴഞ്ചേരി പഴയ പള്ളി ജീർണ്ണോദ്ധാരണത്തിനായി ഇരു കക്ഷികളുടെയും (യോഗ)നിശ്ചയപ്രകാരം ൬൮ മീനത്തിൽ ആരംഭിച്ചു ൬൯ൽ മീനത്തിൽ അവസാനിച്ചു- കക്ഷിപിരിയുന്നതിനുമുമ്പുള്ള പൊതുമുതൽകൊണ്ടാകുന്നു കേട്ടുപോക്കിയതു. (യോഗനിശ്ചയപ്രകാരം) കേട്ടുപോക്കിനാരംഭിച്ചവസാനിച്ചതുവരെ ഇരുകക്ഷികളും കർമ്മം നടത്തിവന്നതു അവരവരുടെ സ്വന്തംവക അതായതു നവീകരണകക്ഷിയുടെ സ്വന്തംവകയായ സിമിത്തേരിയിലും ബാവാകക്ഷിയുടെ സ്വന്തം വകയായ പുത്തൻപള്ളിയിലും ആയിരുന്നു. പള്ളി അററകുററപ്പണി തീൎന്നയുടനെ നവീകരണ മെത്രാനെന്നു പറഞ്ഞു വരുന്ന തിരുമേനിയെ നവീകരണക്കാർ ബഹു കോലാഹലമായി കൊണ്ടുവന്നു ക്രൂദാശകഴിപ്പിച്ചു. (ക്രൂദാശക്രിയകൾ പിന്നാലെ) അദ്ദേഹം തന്നെ പതിവുപോലെയുള്ള അവരുടെ പുത്തൻകുർബ്ബാന ടി. പള്ളിയിൽ കഴിക്കയും ചെയ്തു. പിന്നീടു ന്യായമായ ക്രൂദാശകഴിച്ചു ബാവാകക്ഷിയുടെ കർമ്മംനടത്തുന്നതിനായി ബ്രഹ്മശ്രീ തേറുവേലിൽ അച്ചൻ അവർകൾ തന്റെ സഹായികളായ രണ്ടു പട്ടക്കാരോടുകൂടി കർമ്മംനടത്തുവാൻ ടി- പള്ളിയിൽ ചെന്നസമയം എതൃകക്ഷികളിൽ ചിലർ അന്യായമായതടസ്സംചെയ്തു പള്ളി ബലമായി പൂട്ടുകയും അതുനിമിത്തം വലിയലഹളയ്ക്കു കാരണമായിരുന്നു എങ്കിലും ബാവാകക്ഷികൾക്കു ദൈവം തൽക്ഷണം ക്ഷമ നല്കിയതുമൂലം യാതൊരുലഹളയുമുണ്ടാകാതെ അവർ പള്ളിയുടെതെക്കെ ചായിപ്പുമാളികയിൽ കൂട്ടം കൂടി നിന്നു എതൃകക്ഷിയുടെ ധിക്കാരത്തെപ്പററി സൎവ്വശക്തിയുള്ള ദൈവത്തിന്റെ മുമ്പാകെ ദുഃഖത്തോടുകൂടി സങ്കടംബോധിപ്പിക്കയും ധിക്കാരികളായ എതൃകക്ഷികൾ അവരുടെ സ്വന്തംവകയായ സിമിത്തേരിയിലും കർമ്മംകഴിക്കയും ചെയ്തു. അനന്തരം രണ്ടുകൂട്ടക്കാരും പിരിഞ്ഞു. ഒടുവിൽ എതൃകക്ഷിയുടെ ൩൦-ാം അ

നീതിയെ അമച്ചുവരുത്തുന്നതിനായി പ്രധാനമായിതടഞ്ഞ ഏഴുപ്രതികളുടെമേൽ പത്തനംതിട്ട മജിസ്ത്രേട്ട കോടതിയിൽ ബാവാകക്ഷിപട്ടക്കാരൻ വാദിയായി അന്ന്യായംകൊടുക്കയും കൃത്യഭാഗത്തെപ്പററി തെളിയിക്കുന്നതിനായി ഇരു കക്ഷികളിടേലയും ഏതാനും ആളുകളെയും കൈവശത്തെപ്പററി തെളിയിക്കുന്നതിനായി എതൃകക്ഷിയിലെ പ്രധാനന്മാരായ (കഴിഞ്ഞുപോയ മാർ തോമ്മാസ എന്നയാളിന്റെ പിൻവാഴ്ചക്കാരനായി നൂതനമായി) മാർ തോമ്മാമെത്രാനെന്നു പറഞ്ഞുവരുന്ന ആളിനേയും അയിരൂർ ചെറുകരെ പീലിപ്പോസുമല്പാൻ കത്തനാരേയും അദ്ദേഹത്തിന്റെ മകൻ പീലിപ്പോസുകത്തനാർ മുതലായവരേയും വാദിഭാഗത്തുനിന്നും സാക്ഷിയായി ബോധിപ്പിച്ചു. ഇതിൽ പീലിപ്പോസു മല്പാൻകത്തനാർ അന്തസ്സിനു മികച്ച ആളാകയാൽ സർട്ടിപ്പിക്കെററു മൂലമെങ്കിലും വാദിക്കു ദോഷമായി മൊഴിയെഴുതുവാൻ സംഗതിയാകാതെ ദേഹവിയോഗം ചെയ്തതിൽ സന്തോഷിക്കുന്നു. ശേഷം എഴുതിയ പ്രധാനന്മാരുടെ മൊഴി മഹാലോകർ ഫലത്താൽ വൃക്ഷം അറിഞ്ഞുകൊള്ളുന്നതിനായി പത്രാധിപരവർകൾ സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തുമെന്നുണ്ടായിരുന്നാൽ ഉടൻ അയച്ചുതരുന്നതുമാകുന്നു. എതൃകക്ഷിയിൽനിന്നും സത്യംപോലെ ബാവാകക്ഷിക്കനുകൂലമായി മൊഴിയെഴുതിട്ടുള്ളവർ ഇല്ലെന്നില്ല. തക്കപ്പെട്ടതീയ്യിൽഅതിൽ രസമില്ലാതെ നിന്നിരുന്ന ചില കുഡുംബത്തിലെ (പ്രതിഭാഗം സാക്ഷി) ഇരുപതിനായിരം രൂപാക്കാരൻ ഒഴികെയുള്ള ചിലമഹാന്മാർ എഴുതീട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. പ്രതിഭാഗത്തുനിന്നു ഇരുപത്തഞ്ചു ആളുകളെ സാക്ഷിയായിട്ടു ബോധിപ്പിച്ചു. ഇതിൽ ഫിറിംസാക്ഷി ഒരു യാക്കോബായസുറിയാനി മെത്രാപ്പോലീത്തായായ നി. വ. ദി. ശ്രീ. മാർഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളും മലങ്കരമല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാർ അവർകളുംഒഴികെയുള്ള സാക്ഷിക്കാരെൽ ക്രിസ്ത്യാനികളെന്നു നടിക്കുന്നവരെല്ലാം നൂതന സഭയിൽ ഉൾപ്പെട്ടവർ ആകുന്നു. മേല്പറഞ്ഞ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിനേയും മല്പാനച്ചൻ അവർകളേയും സാക്ഷിയായിട്ടു ബോധിപ്പിച്ചതു പ്രതികക്ഷികൾ ഇപ്പോൾമെത്രാനെന്നു മനസ്സില്ലാമനസ്സോടു സമ്മതിച്ചുവരുന്ന ആളിനെ വാദിഭാഗത്തുനിന്നും സാക്ഷിയായിട്ടു ബോധിപ്പിച്ചതിനു പകരം എന്നല്ലാതെ അവർക്കു കേസിലെ ഗുണത്തിനുവേണ്ടിയല്ലെന്നുള്ളതു മാന്യവായനക്കാർ അറിഞ്ഞിരിക്കുമെല്ലൊ. ഇനിയും ഇവരുടെ ഒരുകൌശലം എന്തെന്നുവച്ചാൽ എതൃകക്ഷിയിൽ നിന്നും വാദിഭാഗത്തെക്കു അനുകൂലമായി (സത്യംപോലെ) മൊഴിയെഴുതീട്ടുള്ളതിനുപകരം മേല്പറഞ്ഞ നൂതനസഭയിൽ ഉൾപ്പെട്ടവരിൽനിന്നും ചിലകള്ളുവേണ്ടാത്ത ദാരിദ്ര്യവാസികളെക്കൊണ്ടു ഞാൻബാവാകക്ഷിയാണെന്നും വാദിയോടാകുന്നു കുമ്പാന കൈക്കൊള്ളുന്നതെന്നും വാദിയോടു കൂടി രൂപ്പാമാണ്ടെ പള്ളി കെട്ടി പോയതാണെന്നും ഞങ്ങൾക്കു പഴയ പള്ളിയിൽ അവകാശമില്ലന്നും മററുമുള്ള അസംഖ്യം കളവു പറയിച്ചതു കൂടാതെ വാദിയുടെ

കുഡ്യുബെശാഖയിലുൾപ്പെട്ടതും ഇപ്പോൾ ഏതുകക്ഷിയിൽ നില്ക്കുന്നതും കള്ളവുപറയാത്തതും ഗുരുത്വമുള്ളതുമായ ഒരു മ—വൈദ്യനെകൊണ്ടു പറയിച്ചതിൽ ഒന്നരണ്ടുകൂട്ടം പച്ചനേരിനെ ഇവിടെ എടുത്തു ചേൎക്കുന്നു. വാദിക്കു പഴയപള്ളിയിൽ അവകാശമില്ലന്നു തന്നെയുമല്ലാ പഴയ പള്ളി കണ്ടിട്ടുണ്ടോ എന്നുതന്നെ സംശയമാണ വാദിയെ തേറുവേലിൽ കത്തനാരെന്നു വിളിച്ചിട്ടുള്ളതായി ഞാൻഒരിക്കലും കേട്ടിട്ടില്ല. തേറുവേലിൽകത്തനാരെന്നു ലോകപ്രസിദ്ധമുള്ളആൾ എന്റെഅപ്പനാണ. വേറൊരു പുത്തൻമടിശ്ശീലക്കാരൻ സാക്ഷിപറയുന്നു. ഇനിക്കഇരുപതിനായിരം രൂപായുടെ ആസ്തിയുണ്ടു. വാദിക്കു പഴയ പള്ളിയിൽ അവകാശമില്ല ഇത്യാദി. ഇവരെക്കൂടാതെ പ്രതിഭാഗത്തുനിന്നും ഒട്ടുവളരെ കമ്മാളരെ സാക്ഷിയായിട്ടു ബോധിപ്പിച്ചിട്ടുണ്ടായിരുന്നു. അവരെക്കൊണ്ടു പറയിച്ച കള്ളവു പ്രസ്താവിക്കണമെന്നില്ലായ്കയാൽ ഉപേക്ഷിക്കുന്നു. ഇതുക്കൂടാതെ രണ്ടുമാന്യന്മാരായ ശൂദ്രരേയും ബോധിപ്പിച്ചിട്ടുണ്ടായിരുന്നു. ഇവരെ പ്രതിക്കനുകൂലമായി മൊഴിയെഴുതുന്നതിനു സാഹിപ്പിച്ചപ്പോൾ അവരുടെ മറുപടി- വേദവും ശാസ്ത്രവും കുറേശ്ശെ ഞങ്ങൾക്കറിയാം. അതിൽരണ്ടിലും കള്ളംപറയുന്നതിനു പറഞ്ഞിട്ടില്ല എന്നായിരുന്നു. അതിനാൽ ഇവരേയും ഇവരെപ്പോലെ കള്ളവു പറവാൻ മനസ്സില്ലാത്തവരെയും ഉപേക്ഷിച്ചു. മാന്യവായനക്കാരെ എന്തിനേറെ പറയുന്നു എല്ലാം പറയുന്നതായിരുന്നാൽ ഇതര കൃത്യങ്ങളാൽ ബദ്ധപ്പെട്ടിരിക്കുന്ന പത്രികയിൽ പത്രാധിപരവർകൾ സ്ഥലംഅനുവദിക്കയില്ലന്നു വിചാരിച്ചു ചുരുക്കുന്നു. പ്രതികളുടെമേൽ തെളിഞ്ഞിട്ടുള്ള കുറ്റത്തിനു പത്തനംതിട്ട മജിസ്ത്രേട്ടുകോടതിയിൽ നിന്നും ഉണ്ടായ പ്രൊസിഡിംഗസിൻപ്രകാരം കൂടുതൽ ശിക്ഷെക്കും നല്ലനടപ്പിനു ജാമ്യംവാങ്ങുന്നതിനുമായി ഡിസ്ത്രിക്ടമജിസ്ത്രേട്ടുകോടതി സമക്ഷത്തിലേക്കു ജാമ്യത്തിന്മേൽ പ്രതികളെ അയച്ചു. മജിസ്ത്രേട്ടിൽ നിന്നും ഉണ്ടായ പ്രൊസിഡിംഗസ്സ ഇതിനുമുമ്പിൽ പത്രികയിൽ പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്നതു വായനക്കാർ ഓൎത്തിരിക്കുമല്ലൊ; ഒടുവിൽ ടി-കേസിലെ പ്രതികളിൽ ഉൾപ്പെട്ട രണ്ടു നാമധേയ കത്തനാരന്മാരെഒഴിച്ചും ശേഷംപ്രതികളുടെ പ്രത്യേകഅപേക്ഷയിന്മേലും വാദിപ്രതികൾ തമ്മിൽ രാജിയായി പിരിഞ്ഞു എന്നുള്ള സന്തോഷ വൎത്തയെ മാന്യവായനക്കാരെ അറിവിച്ചുംകൊണ്ടു ഈ ലേഖനത്തെ ഇപ്പോൾ അവസാനിപ്പിക്കുന്നു.

ടി. കേസിലെ സത്യം തിരക്കിയറിഞ്ഞവൻ.

## സൂചനകൾ

മരണം—പാമ്പാടി പള്ളിയിൽ പട്ടക്കാരനായിരുന്ന ബി. ശ്രീ. കടവുംഭാഗത്തു കൊച്ചച്ചൻ മരിച്ചിരിക്കുന്നതായി അറിയുന്നതിൽ ഞങ്ങൾ വളരെ വ്യസനിക്കുന്നു. പ്രായം ചുരുക്കമെങ്കിലും നല്ലഭക്തിയും സൌശീല്യവും ഉള്ള ആൾആയിരുന്നു. ശേഷം അടുത്തതിൽ.

മാർഅൽവാറീസ— തിരുനൽവേലിയിൽ ചില പുതിയ സഭകൾ റോമ്മായിൽനിന്നുതിരിഞ്ഞു വന്നതിനു പുറമെ കന്യാകുമാരിയിൽ ഒരുവലിയസഭ സിലോൺമെത്രാപ്പോലീത്തായ്ക്കു ചേൎന്നിരിക്കുന്നു. റോവാറീസ എന്ന ലത്തീൻ സുറിയാനി പാദ്രിയെ അവിടെക്കു അയച്ചിരിക്കുന്നു. ഇദ്ദേഹത്തെ കന്യാകുമാരിക്കാർ വളരെ ആഘോഷപൂൎവ്വം എതിരേറ്റു കൊണ്ടുപോയിരിക്കുന്നു. വെടിക്കെട്ടു, വാദ്യം മുതലായ ആഘോഷത്തോടുകൂടിയാണു കന്യാകുമാരി പള്ളിയിൽ ഇദ്ദേഹത്തെ കൊണ്ടുപോയതു. നാഗർകോയിൽ കളച്ചിൽ മുതലായ ദേശക്കാരും ഇവരോടു ചേരുവാൻ ആലോചിച്ചുവരുന്നു.

* * *

പരദേശയാത്ര— നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടും പരിവാരങ്ങളും ൧൨ാം മാസം ൯ാംനു- തിങ്കളാഴ്ച ബൊമ്പായിൽനിന്നു കപ്പൽ കയറിയിരിക്കുന്നതായി എഴുത്തു കിട്ടിയിരിക്കുന്നു. തിരുമനസ്സിലെക്കൂടി ദിവ്യശ്രീ ഗീവറുഗീസുമല്പാൻ, കൊച്ചുറെമ്പാച്ചൻ, സ്ലീബാശെമ്മാച്ചൻ, തോപ്പിൽ കോശിയച്ചൻ, കരിങ്ങാട്ടിൽ കത്തനാർ, പുത്തൻപുരക്കൽ കത്തനാർ, ഒരുവേലക്കാരൻ ഇത്രയും ആളുകൾ ഉണ്ടു. ഇവരുടെ യാത്രയെക്കുറിച്ചു ദീൎഘമായി ഒരു ലേഖനം കിട്ടിയിരിക്കുന്നതു താമസിച്ചു പോയതുകൊണ്ടു പ്രസിദ്ധപ്പെടുത്തുവാൻ ഇടയായില്ല.

* * *

ഒരു സമാധാനം— കഴിഞ്ഞ പത്രികയിലെ അവശേഷത്തിനു സമാധാനമായി തിരുവനന്തപുരത്തു നിന്നു ഊരും പേരും ഇല്ലാതെ ഒരു ലേഖനം കിട്ടിയിരിക്കുന്നു. എഴുത്തുകാരൻ "രക്ഷപെട്ടവനെങ്കിലും" മിശിഹായുടെ നാമം പറവാൻ ലജ്ജിക്കുന്നതുകൊണ്ടെന്നു തോന്നുന്നു തന്റെ പേർ വെളിപ്പെടുത്തുന്നില്ല. രക്ഷപെട്ടവരുടെ ലക്ഷണം ഇങ്ങനെയായിരിക്കും_ വേദംപറയുന്നതിനെ ഞങ്ങൾ കേൾക്കണമെന്നു ഒരു ഗുണദൊഷമാണു പ്രധാനമായി ഇതിൽ അടങ്ങിയിരിക്കുന്നതു. ഇതു വായിച്ചിട്ടു അവശേഷത്തിൽ ഞങ്ങൾ പകൎത്തിയിരുന്ന വാക്യങ്ങൾ എല്ലാം രാമായണത്തിൽ നിന്നൊ കൊറാനിൽനിന്നൊ പകൎത്തിയതാണെന്നു ഈ ലേഖകൻ ധരിച്ചിരിക്കാമെന്നു തോന്നുന്നു. ഞങ്ങൾ പറഞ്ഞ വാക്യങ്ങൾക്കും യുക്തികൾക്കും ഒരുസമാധാനവും പറഞ്ഞിട്ടില്ല. പേരെങ്കിലും വെളിപ്പെടുത്തിയിരുന്നെങ്കിൽ ആ ലേഖനം സമാധാനത്തോടുകൂടി ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയെനെ.

* * *

ഒരുപ്രസംഗം— ഈ വലിയ നോമ്പിലെ ചാമ്പൽ ബുധനാഴ്ച കോട്ടയം ചൎച്ചമിഷ്യൻ ഇംഗ്ലീഷസിമ്മനാരി ചാപ്പലിൽവച്ചു പുതിയഅദ്ധ്യക്ഷൻ റെവറന്റു ആസ്കുവിത ഗോഷ്ല അവർകൾ ഉപവാസത്തെക്കുറിച്ചു ഒരുപ്രസംഗം പറഞ്ഞതായി അറിയുന്നു. ഉപവാസത്തിന്റെ പ്രധാന ആചാരങ്ങളിൽ ഒന്നു ക്ലിപ്തപ്പെടുത്തിയ ഒരു സമയത്തോളം ഭക്ഷണത്തിൽനിന്നു ഒഴിഞ്ഞിരിക്കുകയും പിന്നീടും ലഘുതരമായ പദാൎത്ഥങ്ങൾ ഭക്ഷിക്കയും ചെയ്യുന്നതാണെന്നു പറകയുണ്ടായി. ഇംഗ്ലാണ്ടിൽ ഇപ്പൊഴും പൂൎവ്വകാലത്തും ക്രിസ്ത്യാനികൾ എല്ലാവരും ഇപ്രകാരം ഉപവാസം ആചരിച്ചുവന്നു എന്നും നോമ്പുകാലത്തു ഇംഗ്ലാണ്ടിൽ ഇപ്പൊഴും വിവാഹമാകട്ടെ ജ്ഞാനസ്നാനമാകട്ടെ കഴിക്കുന്നില്ലെന്നും കൂടെ പ്രസംഗത്തിൽ പറകയുണ്ടായി. ഇംഗ്ലാണ്ടിൽനിന്നു വരുന്ന വെള്ളക്കാർ ഈ നാട്ടിൽ പരിചയിക്കയും ഇവിടത്തുകാരായ ദുൎബ്ബോധികളുടെ ദുൎഗ്ഗുണദൊഷം കേൾക്കയും ചെയ്യുന്നതിനുമുമ്പു അവരൊടു ചോദിച്ചാൽ സുറിയാനിസഭയുടെ ആചാരങ്ങൾക്കു ഇതുപൊലെ അനുകൂലമായ അഭിപ്രായമെ കിട്ടത്തൊള്ളു. കുറെ പഴകുമ്പൊൾ ആണു സാധാരണ അഭിപ്രായം മാറികാണുക. ബ- ഡാക്തർ ഹോഡ്ജസ ബിഷൊപ്പു അവർകൾ ഈ നാട്ടിൽ വന്നയിടയ്ക്കു ഒരു ആലൊചനസഭയിൽ വിവാഹം ഞായറാഴ്ച ആകണമെന്നും ഇംഗ്ലാണ്ടിൽ ഇങ്ങനെ ധാരാളം നടപ്പുണ്ടെന്നും അഭിപ്രായപ്പെട്ടതായും ഒരു നാട്ടുപാദ്രിയുടെ കഠിനമായ തടസ്സംകൊണ്ടു മാത്രം ഈ അഭിപ്രായം പിൻവലിച്ചു എന്നും കേട്ടിട്ടുണ്ടു.

| | | | | |
|---|---|---|---|---|
| മുളന്തുരുത്തി കാട്ടുമങ്ങാട്ടു ഉലഹന്നാൻ | ടി | ൧ | ൦ | ൦ |
| ടി മൊടൊട്ടിൽ ചാകൊ | ടി | ൦ | ൨൧ | ൦ |
| ടി മലയിൽജട്ടി | ടി | ൦ | ൧൪ | ൦ |
| ടി പള്ളിപ്രത്തു കുഞ്ഞുവക്കി | ടി | ൦ | ൧൭ | ൦ |
| ടി കാരിക്കോട്ടുപുത്തൻപുരക്കൽജട്ടൻപിള്ള | ടി | ൧ | ൧൩ | ൮ |
| ബ. കുറിഞ്ഞി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| കാഞ്ഞിരമററം കാടാപുരത്തു കുഞ്ഞിപ്പാവു | ടി | ൦ | ൧൪ | ൦ |
| ബ. മുളന്തുരുത്തി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ടി ചാലിൽ കൊച്ചുകോര | ടി | ൧ | ൧൪ | ൦ |
| തെക്കൻപറവൂർ അക്കരപ്പാടത്തു മാത്തുള | ടി | ൧ | ൧൩ | ൮ |
| പുന്നൻ ജഡ്ജി ബി. എ. ബി. എൽ. | ടി | ൧ | ൧൪ | ൦ |
| തൃപ്പൂണിത്തുറ കണ്ടനാട്ടു പൌലൊവക്കി | ടി | ൧ | ൦ | ൦ |
| ടി പൊയിക്കാട്ടിൽ ഔയിപ്പവക്കി | ടി | ൦ | ൨൧ | ൦ |
| ടി വട്ടശേരിൽ വക്കി കീക്കി | ടി | ൧ | ൦ | ൦ |
| ബ. തെക്കൻപറവൂർ പള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി പെരുമ്പളത്തു കാച്ചുത്തഉലഹന്നൻ | ടി | ൧ | ൦ | ൦ |
| ബ. മാന്തുരുത്തേൽ പള്ളിയോഗം | | ൦ | ൨൮ | ൦ |
| ബ- കരിങ്ങാശ്ര പാലക്കാട്ടു അച്ചൻ | ടി | ൧ | ൧൩ | ൮ |
| ബ. കണ്ടനാട്ടു പള്ളിയൊഗം | ടി | ൧ | ൧൪ | ൦ |
| ബ. കടമററം ആനിക്കാട്ടശേരിൽ അച്ചൻ | ടി | ൧ | ൧൪ | ൦ |
| ബ. കടമററം പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ. പുററുമാന്നൂർപള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ. പോത്താനിക്കാട്ടു പടിഞ്ഞാറെക്കുടി അച്ചൻ | ടി | ൧ | ൦ | ൦ |
| ബ. ചീരകത്തോട്ടത്തിൽ യാക്കോബുകത്തനാർ | ടി | ൨ | ൦ | ൦ |
| നെടുമ്പാലിൽ പൈലി | ടി | ൦ | ൨൮ | ൦ |
| ചെനയപ്പള്ളിൽ ചെറിയ | ടി | ൧ | ൦ | ൦ |
| മടത്തിൽകുടിപൈലി | ടി | ൧ | ൦ | ൦ |
| പടിഞ്ഞാററുശേരിൽ പൈലി വക്കി | ടി | ൦ | ൨൧ | ൦ |
| ബ. പുതുവേലി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| ബ. പൊത്താനിക്കാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| ബ. കോലഞ്ചേരി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| ബ. റാക്കാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| വടകര തട്ടാൻപാറേൽ മത്തായി | ടി | ൧ | ൧൪ | ൦ |
| ബ. കുറുപ്പുംപടി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ബ. ടി തോമ്പ്ര യൊസേപ്പുകത്തനാർ | ടി | ൧ | ൧൪ | ൦ |
| കാരക്കുന്നത്തു പണിക്കരു | ടി | ൦ | ൧൪ | ൦ |
| പാമ്പാക്കുട മാടപ്പുറമ്പേൽ കൊച്ചുപാപ്പി | ടി | ൦ | ൧൦ | ൦ |
| ടി ടി കുരുവിള | ടി | ൦ | ൧൦ | ൦ |
| ടി ചെന്നാട്ടുമാത്തു | ടി | ൦ | ൨൧ | ൦ |
| കുറുപ്പുംപടി കല്ലറയ്ക്കൽ കുഞ്ഞുവക്കി | ടി | ൧ | ൧൩ | ൮ |
| ടി ടി കുഞ്ഞിപൌലൊ | ടി | ൧ | ൦ | ൦ |
| ടി തുരുത്തിയിൽ മത്തായി | ടി | ൦ | ൧൦ | ൦ |
| മഴവന്നൂർ എഴിപ്പുറത്തു മാട്ടപ്പുറമ്പേൽ വറീതു | ടി | ൦ | ൧൪ | ൦ |
| ടി ബ. കൊളങ്ങാട്ടിൽ അച്ചൻ | ടി | ൦ | ൧൪ | ൦ |
| ടി ബ. നെട്ടുംപ്രത്തു വലിയച്ചൻ | ടി | ൦ | ൧൪ | ൦ |
| ടി മംഗലത്തുനിന്നും | | ൦ | ൨൧ | ൦ |
| ബ. മഴവന്നൂർ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ടി മാടപ്പുറമ്പെൽകൊച്ചുപാപ്പി | ടി | ൦ | ൨൧ | ൦ |
| മാമ്മലശേരിൽ മംഗലത്തു മാത്തു | ടി | ൧ | ൧൩ | ൮ |
| ബ. വടകരപള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ബ-പാലക്കുഴപള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| കഴിവെലിൽ സ്കറിയാ | ടി | ൦ | ൨൮ | ൦ |
| പാലക്കുഴ നിലുക്കാവിൽ ചാകൊ | ടി | ൦ | ൨൧ | ൦ |

| | | | | | |
|---|---|---|---|---|---|
| പാലക്കുഴ പുന്നമററത്തിൽതൊമ്മൻ | ടി | ൦ | ൨൮ | ൦ |
| ബ- കന്നക്കുഴടി പള്ളിയൊഗം | | ൧ | ൧൩ | ൮ |
| ബ- ടി മാറാഞ്ചെരിൽ വലിയച്ചൻ | ടി | ൦ | ൭ | ൦ |
| ബ- ടി നാരൊത്താൽ കൊച്ചച്ചൻ | ടി | ൦ | ൧൪ | ൦ |
| ബ- ടി പുളിയനാട്ടു ഇത്താപ്പിരി കത്തനാർ | | ൧ | ൧൪ | ൦ |
| ബ- ടി മാറാഞ്ചെരിൽഇത്താപ്പിരികത്തനാർ | | ൧ | ൧൪ | ൦ |
| ബ- ടി ടി ഔസെപ്പ് കത്തനാർ | | ൦ | ൭ | ൦ |
| ടി വെങ്ങശെരിൽ പൈലി | ടി | ൦ | ൧൪ | ൦ |
| ടി രാമനാട്ടു കുഞ്ഞിച്ചെറിയ | ടി | ൦ | ൧൪ | ൦ |
| ടി രാമനാട്ടു പടിഞ്ഞാറെ വീട്ടിൽനിന്നും | | ൦ | ൧൪ | ൦ |
| ബ- കല്ലൂപ്പാറ പള്ളിയൊഗം | | ൧ | ൧൩ | ൮ |
| ചെങ്ങന്നൂര വടക്കെടത്തു തൊമ്മി | ടി | ൧ | ൧൩ | ൮ |
| ആകല്ലൂർ വക്കി | ടി | ൦ | ൧൪ | ൦ |
| പഴയടത്തു കൊച്ചിക്കാ | ടി | ൦ | ൨൧ | ൦ |
| ബ- തുമ്പമൺ പള്ളിയൊഗം | | ൧ | ൧൩ | ൮ |
| ബ- ഓമല്ലൂർ പീടികയിൽഅച്ചൻ | ടി | ൧ | ൧൩ | ൮ |
| ബ- ടി പുലിമുഖത്തു അച്ചൻ | ടി | ൧ | ൧൩ | ൮ |
| കടവിൽപെരുമാൾ കുഞ്ഞൊക്കാണ്ട മുതലാളി | ടി | ൧ | ൧൩ | ൮ |
| ബ- ഇലവിനാമണ്ണിൽ കുര്യൻ കത്തനാർ | ടി | ൧ | ൧൩ | ൮ |
| ബ- കൊച്ചുവീട്ടിൽ കൊച്ചുകത്തനാർ | ടി | ൧ | ൧൩ | ൮ |

## പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |
| പരസ്യക്കൂലി | | |
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും ടി | ,, | ൧൦ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജൎക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാ ഒന്നുക്കു ഒരുഅണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

MAR THOMAS PRESS
KOTTAYAM